

# THE CHURCH WEEKLY

വാല്യം 18 | 1964 ഒക്ടോബർ 25 | ലക്കം 41


**THOUGHT FOR THE WEEK**

There are three wants never can be satisfied, that of the rich, who wants something more; that of the sick who wants something different; and that of the traveller who says, "Anywhere but here"

—Emerson

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

ഒക്ടോ:. 23 യാക്കോബു ശ്ലീഹ
31 നിസിബീനിലെ യാക്കോബു മല്പാൻ

നവംബർ: 1 കൂദാശ് ഈത്തോ ഞായർ
മാർ ഗ്രിഗോറിയോസ് (പരുമല)
8 ഹൂദൊസ്ഈത്തോ

## വരിസംഖ്യ

| | രൂ. | ന. പ. |
|---|---|---|
| ഒരു വർഷത്തേക്കു് | ൬ | |
| ഒരു മാസത്തേക്കു് | 3 | |
| ഒറാപ്രതി | | 13 |
| ഇന്ത്യക്കു വെളിയിൽ | 8 | |

മാനേജർ, ചർച്ച്‌വീക്കിലി,

# ലോകസമാധാനത്തിനു ഭീഷണി

ചൈന ഒരു അണുബോംബു പരീക്ഷണം നടത്തിയതിനെക്കുറിച്ചു ലോകരാഷ്ട്രങ്ങൾ എല്ലാം തന്നെ പ്രതിഷേധം രേഖപ്പെടുത്തിയിട്ടുണ്ടു്. സോവിയററുറഷ്യ മാത്രമാണു, പ്രധാന രാഷ്ട്രങ്ങളിൽ അതിനെപ്പററി അഭിപ്രായം പ്രകടിപ്പിക്കാഞ്ഞതു്. ഈ അവസരത്തിൽ മി. ക്രൂഷ്ചോവ് റഷ്യൻ പ്രധാനമന്ത്രിയായിത്തുടർന്നിരുന്നെങ്കിൽ ഒരു പക്ഷെ ചൈനീസ് പരീക്ഷണത്തെക്കുറിച്ചു ശക്തിയായ വിമർശനംനടത്തുമായിരുന്നു. ഇന്ത്യൻ പ്രധാനമന്ത്രിവളരെ ശക്തിയായി ചൈനീസ് നടപടിയെ പ്രതിഷേധിച്ചു. ജപ്പാൻ ഇന്ത്യക്കു മുമ്പെ പ്രതിഷേധം പ്രഖ്യാപിച്ചു. അവരാണല്ലൊ ആററം ബോംബിൻെറ തിക്തഫലം രുചിച്ചറിഞ്ഞ ഏകരാഷ്ട്രം.

ഹിറോഷിമായിലും നാഗാസാക്കിയിലുമുണ്ടായ അനുഭവങ്ങൾ ശത്രുക്കൾക്കുപോലുമുണ്ടാകരുതെയെന്നു് ആഗ്രഹിക്കയും പ്രാർത്ഥിക്കുകയും ചെയ്യുന്നവരാണു ലോകത്തിലെ സംസ്കാരമുള്ള ജനത. ആററംബോംബുമൂലം മരണമടയുന്നവർ തന്നെയല്ല പിന്നത്തെ തലമുറപോലും അതിൻെറ മാരകഫലങ്ങളിൽനിന്നു വിമുക്തമല്ല. മനുഷ്യജീവിതത്തിൻെറ ഭാവിതന്നെ അനിശ്ചിതമെന്നല്ല, അതുനിശ്ശേഷം അവസാനിപ്പിക്കുന്നതരത്തിലുള്ള ഫലങ്ങൾ ഉൾക്കൊള്ളുന്നതാണു് ആററംബോംബു്. ദൈവം ബലഹീനനായ മനുഷ്യനു് ഇത്രയധികം ശക്തികൾ പ്രദാനം ചെയ്തതിൻെറ രഹസ്യമെന്താണെന്നുപോലും ചിലപ്പോൾ ചിന്തിച്ചു് അമ്പരന്നു പോകാറുണ്ടു്. മനുഷ്യനു പല നല്ലകാര്യങ്ങളാണു ദൈവം നൽകിയിരിക്കുന്നതു്: അതു നന്മയ്ക്കും തിന്മയ്ക്കും വിനിയോഗിക്കുവാൻ മനുഷ്യനു കഴിവും സ്വാതന്ത്ര്യവും ദൈവം നൽകുകയും ചെയ്തിരിക്കയാണു്. എന്തെല്ലാം നല്ലകാര്യങ്ങൾ മനുഷ്യൻ വ്യഭിചരിപ്പിക്കുന്നു. ആരോഗ്യം, ബുദ്ധി, സൗന്ദര്യം, പ്രകൃതിവിഭവങ്ങൾ, കലാസ്വാദനശക്തി, പ്രകൃതി സൗന്ദര്യങ്ങൾ, മാതാവു, പിതാവു, സന്താനങ്ങൾ, കുടുംബജീവിതം, സഹോദരസഹോദരിമാർ, സ്നേഹിതന്മാർ, ഗുരുക്കന്മാർ എന്നിങ്ങനെ എണ്ണമില്ലാത്ത തരത്തിൽ ദൈവം അനുഗ്രഹങ്ങൾ മനുഷ്യനു നൽകിയിട്ടുണ്ടു്. അവയെല്ലാം നാരകീയമായ അനുഭവങ്ങളാക്കിമാററാനും മനുഷ്യനു കഴിയുന്നുണ്ടല്ലൊ.

അണുശക്തി മനുഷ്യൻെറ ജീവിതസുഖസൗകര്യങ്ങൾ വർദ്ധിപ്പിക്കാൻ സഹായിക്കുന്ന ഒരു വിഭവമാണു്. മനുഷ്യൻെറ നന്മയ്ക്കുവേണ്ടി ഉദ്ദേശിക്കപ്പെട്ടിരിക്കുന്ന ഈ ശക്തി മനുഷ്യൻെറ വിദ്വേഷപരമായ വികാരങ്ങൾ പ്രകടിപ്പിക്കാനും ലോകവിനാശത്തിനുതന്നെ വിനിയോഗിക്കാനും ബുദ്ധിയുള്ള മനുഷ്യർ വട്ടം കൂട്ടുന്നതിൻെറ ഫലമാണല്ലൊ ആററംബോംബുകൾ. ചൈനയെ മാത്രം കുററം പറയുന്നതിനെന്തർത്ഥമാണെന്നു തോന്നാം. റഷ്യയും അമേരിക്കയും ബ്രിട്ടനും ഫ്രാൻസും, ചൈനയ്ക്കുമുമ്പു് ആററംബോംബുണ്ടാക്കിയിട്ടുണ്ടല്ലോ. അവരെ അതിൽ നിന്നു തടഞ്ഞുനിറുത്താതെ ചൈനയെ മാത്രം കുററപ്പെടുത്തുന്നതു ശരിയല്ലെന്നു വാദിക്കപ്പെട്ടേക്കാം. ചൈനയെമാത്രം കുററപ്പെടുത്തുകയല്ല, ആററംബോംബുണ്ടാക്കുന്ന രാഷ്ട്രങ്ങളെല്ലാം കുററക്കാരാണു്. എന്നാൽ അടുത്തകാലത്തു് അണ്വായുധപരീക്ഷണം നടത്തുന്നതിനെ നിരോധിക്കുന്ന ഒരു ഭാഗിക ഉടമ്പടിക്കു ബ്രിട്ടനും അമേരിക്കയും റഷ്യയും ഒപ്പുവച്ചുയെന്നുള്ളതു ലോകസമാധാനസംസ്ഥാപനത്തിനും ആററംബോംബുകളുടെ ആവശ്യം ഇല്ലാതാക്കിത്തീർക്കുന്നതിനുമുള്ള പ്രയത്നങ്ങളുടെ പ്രഥമപടിയായി ലോകംകണക്കാക്കി. ആ ഉടമ്പടിയിൽ ഒപ്പുവയ്ക്കാതിരുന്ന ഫ്രാൻസും ചൈനയും, അണ്വായുധശക്തി ഒരു അഭിമാനപ്രശ്നമായി കൂടി വീക്ഷിക്കുന്നുണ്ടു്. അതിൻെറ ഫലം കൂടിയാണു് ഈ രാജ്യങ്ങളുടെ പരീക്ഷണങ്ങൾ.

പക്ഷെ അഭിമാനം ദുരഭിമാനമായി മാറുക മനുഷ്യൻെറ ഒരനുഭവമാണു്. ദുരഭിമാനം മനുഷ്യനെ മത്തനും വിവേകരഹിതനുമാക്കിത്തീർക്കുമ്പോഴാണു പലപ്പോഴും പരസ്പരമുള്ള വാശിയും വൈരാഗ്യവും ശത്രുതയുമുണ്ടാകുന്നതു്. ലോകചരിത്രത്തിലെ പലയുദ്ധങ്ങളുടെ പിന്നിലും വർത്തിച്ചിരുന്നതു ദുരഭിമാനമാണു്. ചൈന ദുരഭിമാനം വളരെയുള്ള ഒരു രാജ്യമായി അറിയപ്പെടുന്നു. അണ്വായുധങ്ങൾ ശേഖരിച്ചിട്ടുള്ള രാഷ്ട്രങ്ങൾ അണ്വായുധ പരീക്ഷണം നിറുത്തിവച്ചപ്പോൾ അണ്വായുധത്തിൻെറ ആവശ്യം ഇല്ലാതാക്കാനുള്ള അന്തരീക്ഷം സൃഷ്ടിക്കാൻ ഈ രാജ്യങ്ങൾ ശ്രമിക്കുന്നതായി മനസ്സിലാക്കാൻ മററു രാഷ്ട്രങ്ങൾ ശ്രമിക്കേണ്ടതായിരുന്നു. ഫ്രാൻസും ചൈനയും അതിനു വിപരീതനില സ്വീകരിച്ചതു് മൂന്നു രാജ്യങ്ങൾക്കും അണ്വായുധശേഖരണത്തിൽ കുത്തകാവകാശം നൽകരുതെന്നുള്ളവാദം ഉന്നയിച്ചുകൊണ്ടായി

## പത്രാധിപർക്കുള്ള കത്ത്

# സി. എസ്സ്. ഐ. യുടെ ശവ സംസ്കാരശുശ്രൂഷയിൽ നിന്ന്

സർ,

എക്യൂമെനിക്കൽ പ്രസ്ഥാനത്തിന്റെ യുഗമാണല്ലോ ഇത്. വിശ്വാസാചാരങ്ങൾ സംബന്ധിച്ച് ഓരോ സഭയും തങ്ങളുടെ നിലപാട് മററുള്ളവരെ മനസ്സിലാക്കിക്കൊടുക്കുകയും മററുള്ള സഭകളുടേതു മനസ്സിലാക്കുകയും ചെയ്യുകയെന്നതു ഈ പ്രസ്ഥാനത്തിന്റെ പ്രാരംഭ നടപടികളിൽ പെടുന്നതാണ്. മററുള്ളവരുടെ നിലയെ ആക്ഷേപിക്കുന്നതിനു വക കിട്ടണമെന്നുള്ള ഉദ്ദേശ്യത്തോടെയല്ല ഇങ്ങനെയുള്ള സംഭാഷണങ്ങളിൽ പ്രവേശിക്കേണ്ടതു് എന്നു വിശേഷിച്ചു പറയേണ്ടതില്ലല്ലോ. അതുകൊണ്ടു ന്യായമായ വിമർശനം പോലും പാടില്ലായെന്ന് അർത്ഥമാക്കിക്കൂടാ. മതപരമായ പരിവർത്തനങ്ങളുടെയോ വിപ്ലവങ്ങളുടെയോ കാലത്ത് ഒരു കൂട്ടരും വേണ്ട ശാന്തതയോടും പക്വബുദ്ധിയോടും കൂടെ പലപ്പോഴും സംഗതികളെ വീക്ഷിച്ചില്ലെങ്കിൽ അതിൽ നാം ആശ്ചര്യപ്പെടേണ്ടതില്ല. അതിനാൽ അവയെ പുനപ്പരിശോധന ചെയ്യേണ്ടതാവശ്യമാണെന്നു പക്വമതികളും സഭൈക്യ തല്പരരുമായ ആളുകൾ പൊതുവേ സമ്മതിക്കുന്നുണ്ട്. അങ്ങനെയുള്ള പരിശോധനയുടെയും പഠനത്തിന്റെയും അനുഭവങ്ങളുടെയും ഫലമായി പല സഭകളുടെയും നിലപാടിൽ വ്യത്യാസങ്ങൾ അല്പാല്പമായെങ്കിലും ഉണ്ടാകുന്നുണ്ട്. ഇതൊക്കെയും ഇപ്പോൾ പെട്ടെന്നുണ്ടായ സംഭവവികാസങ്ങളാണെന്നു ധരിച്ചുകൂടാ. പലതും ക്രമേണ ഉണ്ടായിട്ടുള്ളവയാണ്. ഇപ്പോൾ ഒരു പക്ഷേ അവ ത്വരിതപ്പെട്ടിട്ടുണ്ടായിരിക്കാം. ഇതിനൊക്കെയും പല ഉദാഹരണങ്ങൾ പറയാനുണ്ട്. തൽക്കാലം ഒരെണ്ണം ചൂണ്ടിക്കാണിച്ചുകൊള്ളട്ടെ.

മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കുന്നതു വേദവിപരീതവും ആപൽക്കരവുമാണെന്ന് ഒരു കാലത്ത് ചില സഭാ വകുപ്പുകൾ വിചാരിച്ചിരുന്നു. പരസ്യാരാധനയിൽ അങ്ങനെയുള്ള പ്രാർത്ഥനകൾ ഉൾപ്പെടുത്താത്തവയാണ് മിക്ക പ്രോട്ടസ്റ്റന്റ് വകുപ്പുകളും എന്നാണ് തോന്നുന്നത്. എങ്കിലും അവയിൽ ചേർന്നു നിൽക്കുന്ന വ്യക്തികളിൽ പലരും അതു ചെയ്തേക്കാം. അതു സഭയുടെ ഉപദേശത്തിനു വിപരീതമാണെന്നു വിചാരിക്കുന്നവർ വളരെ ചുരുക്കമാണ്. എന്നാൽ സി. എസ്. ഐ. യുടേതായി അടുത്ത കാലത്ത് സിനഡിന്റെ അനുമതിയോടു കൂടെ പ്രസിദ്ധീകൃതമായ ശവസംസ്കാര ശുശ്രൂഷയിൽ മരിച്ചവർക്കുവേണ്ടിയുള്ള പ്രത്യക്ഷമായ ഒരു പ്രാർത്ഥന കാണുന്നു. പ്രസ്തുത ഭാഗം ഇംഗ്ലീഷിൽ നിന്നും ഇപ്രകാരം വിവർത്തനം ചെയ്യാം. ,,ന്യായവിധി ദിവസത്തിൽ ഇവനും ഈ ആയുസ്സിൽ നിന്നു വേർപെട്ടു പോയിട്ടുള്ള നിന്റെ എല്ലാ ജനങ്ങളും ഞങ്ങളോടു കൂടെയും ഞങ്ങൾ അവരോടു കൂടെയും നിന്റെ വാഗ്ദാനങ്ങൾ പൂർണ്ണമായി പ്രാപിക്കയും പരിപൂർണ്ണരാക്കപ്പെടുകയും ചെയ്യുമാറാകണമെന്നു ഞങ്ങൾ നിന്നോടപേക്ഷിക്കുന്നു.,, ഈ സംസ്ഥാനത്തുള്ള സി. എസ്. ഐ. യുടെ പ്രധാന ഘടകം മുമ്പു സി. എം. എസ്സിൽ നിന്നവരാണല്ലോ. ഇങ്ങനെയുള്ള ഒരപേക്ഷ കഴിക്കുന്നതിന് അവരിൽ ബഹുഭൂരിഭാഗവും ഒരു കാലത്ത് മുതിരുകയില്ലായിരുന്നു. ഇപ്പോൾ അവരുടെ ഔദ്യോഗികമായ ശുശ്രൂഷാക്രമത്തിൽ തന്നെയും അതു് ഉൾപ്പെടുത്തിയിരിക്കുന്നതു ധീരമായ ഒരു വ്യതിയാനമാണ്. ഉത്തമമെന്നു തോന്നുന്ന വ്യതിയാനങ്ങൾ വരുത്തുന്നതു തീർച്ചയായും ബലഹീനതയെ അല്ല, ശക്തിയെ അത്രേ കുറിക്കുന്നതു്. ഇങ്ങനെയുള്ള വ്യത്യാസങ്ങൾ ഒന്നും വരുത്താതിരിപ്പാൻ ഒരു സഭയ്ക്കും സാദ്ധ്യമല്ല. കഴിഞ്ഞ ശതകത്തിൽ ഇന്നാട്ടിലുണ്ടായ നവീകരണങ്ങളെ മിക്കവാറും പരിപൂർണ്ണമായും എതിർത്തവർ തന്നെയും അവയിൽ പലതും ക്രമേണ സ്വീകരിച്ചിട്ടുള്ളതു അപലപനീയമല്ല, പ്രത്യുത സ്തുത്യർഹം തന്നെയാണ്. ഏതാണു സ്വീകാര്യം, ഏതാണു പരിത്യാജ്യം എന്ന് അവധാന പൂർവ്വം ഓരോ കാലത്തും ഓരോ സഭാവകുപ്പും ആലോചിക്കേണ്ടതാണ്. ഒരു മാററത്തിനും വിധേയമല്ലെന്നു കരുതപ്പെട്ടു പോന്നിരുന്ന റോമൻകത്തോലിക്കാ സഭ തന്നെയും എത്ര ഗണ്യമായ ഭേദഗതികൾക്ക് ഇന്നു സന്നദ്ധമാണ്. ഇത്രയും പറഞ്ഞതു കൊണ്ടു മൗലികമായ വിശ്വാസങ്ങളിൽ ഏതെങ്കിലും സഭ വ്യത്യാസം വരുത്തുന്നതായി വിചാരിക്കരുതേ.

—ഒരു കേരളീയ ക്രിസ്ത്യാനി.

---

രിക്കാം. പക്ഷെ ഇവരുടെ സംരംഭം അണ്വായുധ നിർമ്മാണ ശ്രമങ്ങൾക്ക് എല്ലാരാഷ്ട്രങ്ങൾക്കും പ്രേരണനൽകുകയാണ്. ആ വിധത്തിൽ ലോകസമാധാനഭീഷണിയായി ചൈന വർത്തിക്കുകയാണ്.

നമ്മുടെ മാതൃരാജ്യത്തിന് ഒരു വലിയ ഭീഷണിയായി ചൈന വർത്തിക്കുകയാണല്ലോ. നമ്മുടെ ഉത്തരാതിർത്തികളിൽ അഞ്ചു ലക്ഷത്തിൽപരം സൈന്യങ്ങളെ കേന്ദ്രീകരിച്ചു നിറുത്തിയിരിക്കയാണ്. അതിന്റെ കൂടെയാണ് ആററം ബോംബുപരീക്ഷണം മൂലം മറെറാരു ഭീഷണി ചൈന മുഴക്കിയിരിക്കുന്നതു്. ഭാരതീയ നേതാക്കന്മാർ ഇവിടെ അണ്വായുധനിർമ്മാണത്തിനൊരുങ്ങുകയില്ലെന്നു പല പ്രാവശ്യം പ്രഖ്യാപിച്ചിട്ടുണ്ട്. ഇന്ത്യയ്ക്കു് അതിനു കഴിവില്ലാഞ്ഞിട്ടല്ല. ചൈനയെക്കാൾ അണുശാസ്ത്രത്തിൽ പുരോഗതിയുള്ളതു് ഇന്ത്യയ്ക്കാണ്. പിന്നെ അതിനു ശ്രമിക്കാഞ്ഞതു ലോകസമാധാനത്തിനുവേണ്ടി ഇന്ത്യ നിലകൊള്ളുന്നതുകൊണ്ടാണ്. ശക്തിയുടെ ഭീഷണികൊണ്ടല്ല സമാധാനം സ്ഥാപിക്കാൻ കഴിയുന്നതെന്നു ഇന്ത്യ വിശ്വസിക്കുന്നു. എന്നാൽ ചൈനയെപ്പോലെ ഒരു ശത്രുരാജ്യം നിത്യഭീഷണിയായി വർത്തിക്കുമ്പോൾ എന്താണു ചെയ്യേണ്ടതെന്നുള്ളതു ഭാരതീയ നേതാക്കന്മാർക്ക് ഒരു പ്രശ്നമായിത്തീരും.

വളരെ ആത്മനിയന്ത്രണവും വിവേകവും ഇന്ത്യ പലകാര്യങ്ങളിലും പ്രദർശിപ്പിച്ചിട്ടുണ്ട്. ഭാരതം അണുബോംബു നിർമ്മിക്കയില്ലെന്നുള്ള ശപഥം പുനഃപരിശോധനയ്ക്കു വിഷയമാക്കണമോ എന്നുള്ളതാണ് ആലോചിക്കേണ്ടതു്. ഗാന്ധിജിയുടെ ജന്മദേശം അതിനൊരുങ്ങരുതെന്നു മനസ്സാക്ഷി ഭാരതീയരെ ഹേമിക്കും. അണ്വായുധങ്ങൾതന്നെയല്ല ഇതര ആയുധങ്ങൾപോലും ഉപയോഗിക്കാതെ നേടിത്തന്ന രാഷ്ട്രപിതാവിന്റെ ആയുധം ഇന്നെത്രപേർക്കുണ്ട്? ആത്മപവിത്രീകരണവും ഉപവാസവും, പ്രാർത്ഥനയും, സഹനസമരവും കൊണ്ടു ശത്രുക്കളെ ജയിക്കാൻ ഗാന്ധിജിക്കു കഴിഞ്ഞു. എങ്ങനെ? ശത്രുക്കളെ മിത്രങ്ങളാക്കിമാററുന്ന ആത്മീയ ചൈതന്യം ഗാന്ധിജിക്കുണ്ടായിരുന്നു. ആമാർഗ്ഗം ആത്മാർത്ഥമായി സ്വീകരിക്കുന്ന ധർമ്മഭടന്മാർ ഇന്നെത്രപേരുണ്ടെന്നുള്ളതു് ഒരു ചോദ്യചിഹ്നമായി നിൽക്കുന്നു. ഏതായാലും ഇന്ത്യ ഒരു പരീക്ഷണഘട്ടത്തെ അഭിമുഖീകരിക്കുകയാണ്. ധർമ്മനിഷ്ഠയോടും ദൈവാശ്രയത്തോടുംകൂടി ഈ അവസരത്തെ ഭാരതം വിനിയോഗിക്കുന്നപക്ഷം വിപ്ലവകരമായ ഒരു ചരിത്രം ഇന്ത്യ വീണ്ടും സൃഷ്ടിക്കും. ദൈവം ലോകത്തെ ഭരിക്കുമെന്നും ദൈവത്തിന്റെ തിരുവിഷ്ടം നിവർത്തിക്കപ്പെടുമെന്നു വിശ്വസിക്കുന്നവർ അതിനുവേണ്ടി പ്രാർത്ഥിക്കേണ്ട ഒരവസരമാണിതു്. നമ്മുടെ ഭരണാധികാരികൾക്ക് ഈ സന്ദർഭത്തിൽ രാജ്യനന്മയ്ക്കുവേണ്ടി പ്രവർത്തിക്കാനും, സമാധാന ഭീഷണിയെ നേരിടാനും ഉള്ള കഴിവ് ഈശ്വരൻ പ്രദാനം ചെയ്യട്ടെയെന്നു പ്രാർത്ഥിക്കാനുള്ള ബാദ്ധ്യത ദൈവവിശ്വാസികൾക്കുണ്ട്.

# പ്രശസ്തിയും ആദായവും

മല്പാൻ ഫാദർ എൻ. ഏ ദയോഹന്നാൻ

യഥാർത്ഥ മഹാന്മാരായി ജീവിച്ചിട്ടുള്ളവരുടെ ഉൽകൃഷ്ട പ്രവർത്തനങ്ങളുടെ അടിസ്ഥാനമായിരുന്നതു് നിസ്വാർത്ഥ സേവനമായിരുന്നു എന്നു കാണാം. മനുഷ്യരാശിയുടെ പൊതുവായ നന്മയ്ക്കും ക്ഷേമത്തിനും വേണ്ടിയാണു മഹാത്മാക്കൾ അദ്ധ്വാനം ചെയ്തിരുന്നതു്. പുരാതനകാലങ്ങളിലെ മഹാന്മാരുടെ വിജ്ഞാന സംഭാവനകളിന്മേലും സമ്പത്തുകളിന്മേലും അടിസ്ഥാനപ്പെടുത്തിയാണു പിൽക്കാലങ്ങളിൽ വിജ്ഞാനസൗധങ്ങൾ പടുത്തുയർത്തിയിട്ടുള്ളതെന്നു ചരിത്രം സാക്ഷിക്കുന്നു. വിജ്ഞാനവിതരണം ലോകോത്തരമായ ഒരു ധർമ്മമായി അവർ കരുതിയിരുന്നു. കലാപോഷണം ഈശ്വരചൈതന്യാവിഷ്ക്കരണമായി അവർ വിശ്വസിച്ചിരുന്നു. സകലത്തിലും സൗന്ദര്യത്തെ വിതരണം ചെയ്യുന്നതും സകലത്തിലും സൗന്ദര്യത്തെ കണ്ടെത്തുന്നതും ജീവിതസംഗീതമായി അവർ പരിഗണിച്ചു. വിജ്ഞാനവിതരണവും കലോപാസനയും ഒരിക്കലും പ്രശസ്തിക്കായിട്ടോ ആദായമാർഗ്ഗത്തിനായോ അവർ ഉപയോഗിച്ചിരുന്നില്ല. പുരാതന ആർഷസംസ്ക്കാരകാലത്തിൻെറ പരമ്പരാഗതമായ വളർച്ചയിലും, ഏഷ്യയിലെ മററു രാജ്യങ്ങളിലും മദ്ധ്യശതകങ്ങളിലെ യൂറോപ്യൻ ജനതയിലും ഉള്ള സാംസ്കാരിക വളർച്ചയിലും നോക്കുമ്പോൾ ഇതു വ്യക്തമായിക്കാണാം. ഗുരുകുലവിദ്യാഭ്യാസം, സാഹിത്യസേവനം മുതലായവ നടത്തിയിരുന്നതു് ആദായത്തിൻെറ അടിസ്ഥാനത്തിലായിരുന്നില്ല. അവ മാനുഷികധർമ്മമായിട്ടും, ജീവിതത്തിൻെറ കടപ്പാടായിട്ടും ആയിരുന്നു നിർവഹിക്കപ്പെട്ടിരുന്നതു് . ഗുരുവിനുള്ള പ്രതിഫലം ശിഷ്യന്മാരിൽനിന്നു ലഭിച്ചിരുന്ന ശുശ്രൂഷയായിരുന്നു. ഏലിയായുടെ കൈയ്ക്കു വെള്ളം ഒഴിക്കുന്ന ജോലി ഏലീശായുടേതായിരുന്നു. അങ്ങനെ ചെയ്യുന്ന ശുശ്രൂഷ വലിയ പദവിയായും ബിരുദമായും ശിഷ്യന്മാരും കരുതിയിരുന്നു. വേദങ്ങൾ, പുരാണേതിഹാസങ്ങൾ എന്നിവ ഏതെങ്കിലും പ്രതിഫലേച്ഛയെ മുൻനിർത്തി ഉണ്ടായിട്ടുള്ളവയല്ല. മതഗ്രന്ഥങ്ങൾ, ശാസ്ത്രീയ ഗ്രന്ഥങ്ങൾ, സാഹിത്യഗ്രന്ഥങ്ങൾ മുതലായി കോടാനുകോടി മനുഷ്യപ്രയത്നനേട്ടങ്ങൾ ലോകത്തിനു ലഭിച്ചിട്ടുള്ളതൊന്നും കരുതിക്കൂട്ടി ആദായത്തിനും പ്രശസ്തിക്കും വേണ്ടി നിർമ്മിതങ്ങളായവയല്ല.

എന്നാൽ കാലം എല്ലാ വിധത്തിലും പുരോഗമിക്കയും മനുഷ്യരുടെ സാമൂഹ്യവ്യവസ്ഥിതികൾക്കു വ്യത്യാസം സംഭവിക്കയും ചെയ്തതിനോടുകൂടി മനുഷ്യരുടെ പ്രയത്നങ്ങളുടെ ലക്ഷ്യത്തിനും വ്യത്യാസം സംഭവിച്ചു തുടങ്ങി. ജീവിതം ഭദ്രമായിരിപ്പാനും സുഖപൂർണ്ണമായിരിപ്പാനും ഓരോ വ്യക്തിയും ശ്രദ്ധിച്ചുതുടങ്ങി. യൂറോപ്പിൽ വ്യാവസായികമായ വിപ്ളവങ്ങളും, മുതലാളി തൊഴിലാളി മൽസരങ്ങളും വർദ്ധിച്ചു വന്നതിൻെറ പരിണതഫലമായി ജനായത്തഭരണക്രമങ്ങൾ സുപ്രതിഷ്ഠിതമാകുകയും എല്ലാ വ്യക്തികൾക്കുമുള്ള ജീവിതാവകാശങ്ങളും സ്വാതന്ത്ര്യവും പാലിക്കപ്പെടുന്നതിൽ ബദ്ധശ്രദ്ധമാകുകയും ചെയ്തു. ഒരു കാലത്തു് ഒരു വിഭാഗം മാത്രം അനുഭവിച്ചുവന്നിരുന്ന ജീവിതസുഖങ്ങൾ, അധികാരം, പ്രശസ്തി മുതലായവ എല്ലാവരും അനുഭവിക്കത്തക്കവണ്ണം മനുഷ്യർ സ്വാതന്ത്ര്യേച്ഛുക്കളായി. അതുകൊണ്ടു് ആദായം വർദ്ധിപ്പിക്കുക, എന്നതു് ഏതൊരു വ്യക്തിയുടെയും ഒഴിച്ചുകൂടാത്ത ആവശ്യമായി. അധികാരം, പ്രശസ്തി മുതലായവയും സാമ്പത്തിക വർദ്ധനയുടെ പിന്നാലെ വന്നുകൂടുന്നതാണു്.

ആധുനികകാലത്തെ മനുഷ്യപ്രയത്നങ്ങളുടെയെല്ലാം അടിസ്ഥാനം പൊതുനന്മ, സേവനം എന്നിവയെക്കാൾ സ്വന്ത ആദായവർദ്ധനവും പ്രശസ്തിയും ആയിത്തീർന്നുകൊണ്ടിരിക്കയാണു്. നിസ്വാർത്ഥമായി പരനന്മയെ ലാക്കാക്കി പ്രവർത്തിക്കുന്നവർ ഇല്ലെന്നല്ല. ഭൂരിപക്ഷവും മററു വിധത്തിലുള്ളതാണു്. അതുകൊണ്ടാണു് ആദായവർദ്ധനയ്ക്കു വേണ്ടി മനുഷ്യർ ഏതു മാർഗ്ഗങ്ങൾ അവലംബിക്കുന്നതിനും മടിക്കാത്ത പ്രകൃതക്കാരായിത്തീരുന്നതു്. കുത്തിക്കവർച്ച, ഭവനഭേദനം, മോഷണം, അതിർമാററം മുതലായ കിരാത നടപടികൾ അതേ വേഷത്തിൽ ഇന്നും ചിലയിടങ്ങളിൽ നടക്കുന്നുണ്ടു്. കുത്തിക്കവർച്ചയും കൊള്ളയും പുതിയ പരിഷ്കൃത വേഷങ്ങളിലും നടക്കുന്നുണ്ടു്. കൈക്കൂലി, കരിഞ്ചന്ത, കള്ളപ്രമാണങ്ങൾ, ആൾമാറാട്ടം, അമിതപലിശ, അമിതലാഭം ഇവയെല്ലാം പരിഷ്കൃത വേഷത്തിലുള്ള കുത്തിക്കവർച്ചയും കൊലപാതകവുമാണു്. ജീവിതാവശ്യങ്ങൾക്കുള്ള ആദായം വർദ്ധിപ്പിക്കേണ്ടതു് അത്യാവശ്യമാണെന്നിരുന്നാലും അതു വർദ്ധിപ്പിക്കുന്നതിനു് ഏതു് അധമമായ മാർഗ്ഗവും അവലംബിക്കുകയെന്നു പറയുന്നതു് സാന്മാർഗ്ഗികവും സാംസ്കാരികവുമായ അധ:പതനമാണു്. അതുപോലെ പ്രശസ്തിക്കുവേണ്ടി, പത്തു പേരുടെ മുമ്പിൽ വലിയ ആളാകുവാനും ലീഡർഷിപ്പു ലഭിക്കുവാനും വേണ്ടി, ഏതു വഞ്ചനയും, വ്യാജ പ്രചരണവും, കപടാഭിനയവും, മനസ്സാക്ഷിയോ, തത്വദീക്ഷയോ ഇല്ലാത്ത അഭിപ്രായരൂപവൽക്കരണവും നടത്തുന്നതിനു മടിക്കാത്ത ആളുകളുണ്ടു്. ബുദ്ധിപരമായി മനുഷ്യർ ഇന്നു പുരോഗമിച്ചിട്ടുണ്ടെങ്കിലും മാനസിക സംസ്കാരത്തിൽ അധ:പതിക്കുകയാണു ചെയ്തുകൊണ്ടിരിക്കുന്നതു്. നേതൃത്വത്തിനുവേണ്ടിയുള്ള ഒളിഞ്ഞും തെളിഞ്ഞുമുള്ള വടംവലികളും ഗ്രൂപ്പിസങ്ങളും രാഷ്ട്രീയാന്തരീക്ഷങ്ങളിൽ നാം ധാരാളം കാണുന്നുണ്ടല്ലോ. പ്രശസ്തിയോടുള്ള മമത അതിൻെറയെല്ലാം അടിയിൽ ഏറെക്കുറെ കിടപ്പുണ്ടു്. പൊതുക്കാര്യപ്രസക്തരെന്നുള്ള മേൽവിലാസത്തിൽ പ്രവർത്തിക്കുന്ന പല ആളുകളും കറക്കുകമ്പനിപരിശീലനത്തിൽ ബിരുദം നേടിയിട്ടുള്ളവരാണു്. "കമഴ്ന്നു വീണാൽ കാൽ പണം" എന്നുള്ള മുദ്രാവാക്യമാണു് അവരുടേതു്. മാന്യന്മാരെന്നും പ്രമാണികളെന്നും വിളിക്കപ്പെടുന്ന പലരും ഊതി വീർപ്പിച്ച ബലൂൺ പോലെയുള്ളവരാണു്. പ്രത്യേക ലാക്കുകൾ തെററുന്നു എന്നു കാണുമ്പോൾ സന്ദർഭം പോലെ നിറം മാറുവാനോ ആകൃതി മാറുവാനോ അവർക്കു പ്രയാസം കാണുകയില്ല.

ക്രിസ്തീയ പ്രവർത്തനങ്ങൾക്കും സാമ്പത്തികഭദ്രതയും, സാമ്പത്തികവികസനവും ആവശ്യമാണു്. സാമ്പത്തിക ഭദ്രത ഉപാധി ആണു് ലക്ഷ്യം അല്ല എന്നുള്ളതാണു് അതിൽ പാലിക്കപ്പെടേണ്ട തത്വം. എങ്ങനെയെങ്കിലും കുറെ പണവും സ്വത്തുക്കളും നിക്ഷേപങ്ങളും ചരതിച്ചു വയ്ക്കുകയും കുറെപ്പേരുടെ സുഖലോലുപത്വത്തിനായി ധൂർത്തടിക്കുകയും ചെയ്തു എന്നുള്ളതല്ല അതിൻെറ തത്വം. പള്ളികൾക്കു പണം വർദ്ധിപ്പിക്കുവാൻ ന്യായമായ വഴി വിട്ടു് ഇതര മാർഗ്ഗങ്ങൾ തേടുന്നതു ശരിയല്ല. ചില്ലറയ്ക്കു പ്രയാസം വന്നിട്ടുള്ള ഘട്ടങ്ങളിൽ പള്ളിയിൽ മുക്കാൽ രൂപയ്ക്കുള്ള ചില്ലറ നാണയങ്ങൾ കൊടുത്തു് ഒരു രൂപ വാങ്ങിക്കുവാൻ ചിലർ മടിച്ചില്ല. യറുശലേം ദേവാലയത്തിലും നാണയം മാററക്കാരുണ്ടായിരുന്നല്ലോ. മോഷ്ടിക്കപ്പെട്ട ഉരുപ്പടികൾകൊണ്ടു് പള്ളികൾ പണിയിക്കയും, കരിഞ്ചന്തയിലെ ആദായത്തിൻെറ അംശംകൊണ്ടു് പൂജാപാത്രങ്ങൾ വഴിപാടു കൊടുക്കയും ചെയ്താൽ ദൈവത്തെ ആരായിട്ടാണു ചിത്രീകരിക്കുക? സേവനം ചെയ്യുന്നു, ത്യാഗം ചെയ്യുന്നു അവകാശപ്പെടുന്ന ചിലർ എന്തുമാത്രം കള്ളക്കണക്കുകളും ചോർച്ചകളും നടത്തിക്കാണും. വൗച്ചറുകൾക്കും ആഡിററിനും ഒന്നും കുററം കാണുകയില്ല. പാവപ്പെട്ട ആളുകളുടെ അന്ധവിശ്വാസങ്ങളെയും മൂഢഭക്തിയെയും ചൂഷണം ചെയ്തുകൊണ്ടു് എന്തെല്ലാം വിധത്തിലാണു് അവരിൽ നിന്നു ചിലർ പള്ളികൾക്കു ആദായം വർദ്ധിപ്പിക്കുന്നതു്? അങ്ങനെ ആദായങ്ങൾ ഏതു വിധേനയും വർദ്ധിപ്പിക്കുന്ന സംഘടനകളിൽ ഒന്നായി മാത്രം ക്രിസ്ത്യാനികൾ ആയിത്തീരുകയും ആ പണം യാതൊരുത്തരുടെയും നിയന്ത്രണമോ ആലോചനയോ കൂടാതെ ചെലവഴിക്കുകയും ചെയ്യുന്ന വ്യവസ്ഥിതി സഭയിലുണ്ടാകുവാൻ പാടുള്ളതല്ല. ആദായങ്ങൾ ന്യായമായി ഉണ്ടാകുകയും

# സേവനം വിദ്യാഭ്യാസ ലക്ഷ്യം

സാങ്കേതിക പരിജ്ഞാനവും തൊഴിൽപരമായ വൈദഗ്ദ്ധ്യവും ഉള്ള ആളുകളെ അത്യധികമായി ആവശ്യപ്പെട്ടു കൊണ്ടിരിക്കുന്ന ഒരു കാലഘട്ടത്തിലാണു നാം ജീവിക്കുന്നതു്. ഭാരതത്തിന്റെ സ്വാതന്ത്ര്യപ്രാപ്തിക്കു ശേഷം വാണിജ്യ വ്യവസായങ്ങൾ വൈദ്യസേവനം പൊതുജനാരോഗ്യം ഗവേഷണപര്യവേക്ഷണങ്ങൾ മുതലായവയിൽ ഉളവായിരിക്കുന്ന അഭൂതപൂർവ്വമായ വികസനം മൂലം വിദഗ്ദ്ധ സേവനം അടിസ്ഥടി വർദ്ധമാനമായ തോതിൽ ആവശ്യമായിത്തീർന്നിരിക്കുന്നു. വർഷം തോറും പുതുതായി സ്ഥാപിക്കപ്പെട്ടു കൊണ്ടിരിക്കുന്ന സാങ്കേതിക പരിശീലന ശാലകളുടെയും അവയിൽ പ്രവേശനം കാംക്ഷിച്ചു വരുന്ന വിദ്യാർത്ഥികളുടെയും വർദ്ധമാനമായ സംഖ്യ പരിശീലനം സിദ്ധിച്ച ആളുകൾക്കു് ഉടനടി ലഭിക്കുന്ന നിയമനങ്ങൾ പിന്നെയും വിദഗ്ദ്ധന്മാരെ ലഭിക്കാതെ വിഷമിക്കുന്ന സ്ഥാപനങ്ങൾ എന്നീ വസ്തുതകൾ മേൽപ്പറഞ്ഞ പ്രസ്താവനയ്ക്കു തെളിവുകളാണു്. ജനതയുടെ അതിഭീമമായ ഈ ആവശ്യത്തിന്റെ മുമ്പിൽ തൊഴിൽ വൈദഗ്ദ്ധ്യം നേടുന്നതിനായി വെമ്പൽ കൊള്ളുന്ന വിദ്യാർത്ഥിനീ വിദ്യാർത്ഥികളെയും പലവിധ ക്ലേശങ്ങൾ സഹിച്ചും അല്ലാതെയും അവരെ പ്രോൽസാഹിപ്പിച്ചു കൊണ്ടിരിക്കുന്ന രക്ഷാകർത്താക്കളെയും കുറിച്ചു നമുക്കു് അഭിമാനിക്കാൻ കാരണമുണ്ടു്.

ഏതെങ്കിലും പ്രത്യേക തൊഴിൽ പരിശീലനം തെരഞ്ഞെടുക്കുന്ന വിദ്യാർത്ഥി അതോടു കൂടെ ഒരു ജീവിതവൃത്തിയും തെരഞ്ഞെടുക്കുകയാണെന്നുള്ള വസ്തുത വിസ്മരിച്ചു കൂടാ. മുൻകാലങ്ങളിൽ ജീവിതവൃത്തി തെരഞ്ഞെടുക്കുന്ന പ്രശ്നം ഒരാൾക്കു കലാശാലാ ബിരുദം നേടുന്നതിനു ശേഷമോ അഥവാ ഏറെക്കുറെ പ്രായപൂർത്തി വന്നതിനു ശേഷമോ നേരിട്ടാൽ മതിയായിരുന്നു. എന്നാൽ ഇപ്പോൾ എസ്. എസ് എൽ. സി. പാസ്സാകുന്ന കൌമാരപ്രായത്തിൽ മാത്രം എത്തിയിരിക്കുന്ന കുട്ടിക്കു് ഏതു പ്രൊഫഷണൽ സ്കൂൾ അഥവാ കോളജ് ആണു് സ്വീകരിക്കേണ്ടതെന്നുള്ള പ്രശ്നം നേരിടേണ്ടി വരുന്നു. അതു് ഇന്നത്തെ പ്രത്യേക സ്ഥിതി വിശേഷമാണു്.

### ആത്മപരിശോധന

എന്നാൽ ഏതുപ്രായത്തിലെത്തിയിരിക്കുന്ന ആളായിരുന്നാലും ജീവിത വൃത്തി അഥവാ തൊഴിൽ സ്വീകരിക്കുന്നതിൽ ആധാരമായി കരുതേണ്ട ചില തത്വങ്ങളുണ്ടെന്നു ചൂണ്ടിക്കാണിക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ഏതെങ്കിലും പ്രത്യേക തൊഴിൽ അഥവാ സേവനം മറേറതൊന്നിനെക്കാളും ഉത്തമമായ രീതിയിൽ ചെയ്യാൻ സാധിക്കുമെന്നുള്ള ആന്തരിക ബോധം തനിക്കുണ്ടോ എന്നു് ഓരോ വിദ്യാർത്ഥിയും ആത്മ പരിശോധന നടത്തണം. തനിക്കു ദൈവദത്തമായി ലഭിച്ചിട്ടുള്ള പ്രത്യേക കഴിവുകളും വാസനകളും ഏതു പ്രത്യേക സേവനത്തിനായി തന്നെ ഒരുക്കുന്നു എന്നു കാണ്മാൻ അവൻ പ്രത്യേകം ശ്രദ്ധിക്കണം. ജീവിത വൃത്തിതെരഞ്ഞെടുക്കുന്നതിൽ ദൈവം ഏതെങ്കിലും മാർഗ്ഗനിർദ്ദേശം തരുന്നതായി ആന്തരിക ബോദ്ധ്യം ഉണ്ടോ എന്നു് ആത്മാർത്ഥമായി ആരായണം. അപ്രകാരമുള്ള സൂക്ഷ്മമായ ആത്മപരിശോധനയുടെയും ഗൗരവാവഹമായ ചിന്തനത്തിന്റെയും ഫലമായി ലഭിക്കുന്ന വെളിച്ചം സ്വീകരിച്ചു് ഓരോ വിദ്യാർത്ഥിയും തീരുമാനം എടുക്കണം.

സഭ, രാഷ്ട്രം, സമൂഹം എന്നിങ്ങനെയുള്ള വിവിധ

---

ന്യായമായി ചെലവു ചെയ്യുകയും വേണം. ആത്മീയശുശ്രൂഷകൾ വിലപേശലിന്റെ അടിസ്ഥാനത്തിൽ അധ:പതിക്കാതെ സൂക്ഷിച്ചില്ലെങ്കിൽ അപകടകരമായിത്തീരും. ,,സൗജന്യമായി ലഭിച്ചു, സൗജന്യമായി കൊടുപ്പിൻ,, എന്നു കർത്താവു കല്പിച്ചിരിക്കുന്നതു്, ഇന്നു ചിലടത്തു നടക്കുന്നതു പോലെ ആദായമാർഗ്ഗം വർദ്ധിപ്പിക്കുവാനുള്ള ഒരു ഉപാധിയായിത്തീരണമെന്നു് ഉദ്ദേശിച്ചുകൊണ്ടല്ലായിരുന്നു. ശമ്പളമില്ലാതിരുന്ന പഴയ കാലങ്ങളിൽ നമ്മുടെ ഇടവകകൾ നടത്തിയിരുന്ന ബ. പിതാക്കന്മാർക്കു് ആ കാലത്തെ പരിതസ്ഥിതിയിൽ കിട്ടാവുന്ന ആദായങ്ങൾ ലഭിച്ചിരുന്നെങ്കിലും ഇല്ലെങ്കിലും ഇടവകകൾ ഭരിക്കുന്നതിൽ ആദായലബ്ധി എന്നുള്ളതു് അന്തിമലക്ഷ്യമായിരുന്നില്ല. എന്നാൽ, ഇന്നു് ഇടവകകളിൽ ഭരണം നടന്നാലും ഇല്ലെങ്കിലും ക്ലിപ്തസംഖ്യകളും പുറമേയുള്ള സംഖ്യകളും ലഭിക്കുക എന്നുള്ളതു മാത്രം ലക്ഷ്യമായിത്തീർന്നുകൊണ്ടിരിക്കുന്നു. ഈ മാർഗ്ഗഭ്രംശം നമ്മിലോ നമ്മുടെ സ്ഥലത്തോ മാത്രമല്ല, മററു വകുപ്പുകാരിലും സംഭവിക്കുകയും അവഗാഢമായ ചിന്തയ്ക്കുള്ള പ്രശ്നമായിത്തീർന്നുകൊണ്ടിരിക്കുകയും ചെയ്യുന്നു.

ആത്മികപ്രവർത്തനങ്ങൾ പ്രശസ്തിക്കും പ്രചരണത്തിനും ഉള്ള ഉപാധികളായിത്തീരുന്നതും ആപൽക്കരമാണു്. രാഷ്ട്രീയത്തിലെ വിഴുപ്പുകെട്ടുകളും അവയുടെ വൃത്തികേടുകളും സഭയിലേയ്ക്കുകൂടി സംക്രമിക്കുകയെന്നു വന്നാൽ എന്തൊരു പരിതാപകരമാണു്. ഒരു പെരുന്നാൾ നടത്തുകയാണെങ്കിൽ, ഒരു പ്രസംഗയോഗം നടത്തുകയാണെങ്കിൽ, ഒരു വിവാഹം നടക്കുകയാണെങ്കിൽ, അതു നടക്കുന്നതിനു മുമ്പും അതു നടന്നതിനു ശേഷവും റിപ്പോർട്ടുകൾ ഇറങ്ങും. ഇങ്ങനെയുള്ള റിപ്പോർട്ടുകളിലെ പകുതിയിലധികവും അവാസ്തവപ്രസ്താവനകളും ആയിരിക്കും. ഏതെങ്കിലും വ്യക്തികളെയോ, നവദമ്പതിമാരെയോ റിപ്പോർട്ടിൽ അവതരിപ്പിക്കുന്നതു് എവിടെയെങ്കിലുമുള്ള ഉന്നതവ്യക്തികളെ പിടിച്ചുകൊണ്ടു് അവരോടു ബന്ധപ്പെടാവുന്ന വഴികളെല്ലാം വിവരിച്ചുകൊണ്ടായിരിക്കും. ഇങ്ങനെയുള്ള പ്രശസ്തിയും വൃഥാപ്രയത്നവും വർദ്ധിക്കുന്തോറും നിർജ്ജീവവും പൊള്ളയും ആകുകയാണു്. അടുത്ത പള്ളിക്കാർ 500 രൂപയുടെ പെരുന്നാളും പരിപാടികളും നടത്തിയെങ്കിൽ തങ്ങളുടെ പെരുന്നാൾ അതിൽ കുറവായാൽ പ്രശസ്തിക്കും അഭിമാനത്തിനും പോരായ്കയാണെന്നാണു് ഇപ്പോഴത്തെ ചിന്ത. ആ പോരായ്കയെ തടയുന്നതിനു് ആവശ്യമായ പ്രസിദ്ധീകരണവൈഭവങ്ങൾ എല്ലാം പ്രകടിപ്പിക്കും. പെരുനാളുകളും കുരിശിൻതൊട്ടികളും ഒരു ആദായമാർഗ്ഗം കൂടി ആകുന്നില്ലായിരുന്നുവെങ്കിൽ അവയുടെ പരിപോഷണത്തിനായി ഇത്രയും ജാഗ്രത ആരും കാണിക്കുമായിരുന്നില്ല. ഒരു യുവജനസമാജ പ്രവർത്തനംകൊണ്ടോ, ഒരു വേദോപദേശ ക്ലാസുകൊണ്ടോ പ്രത്യക്ഷാദായം ഇല്ലാഞ്ഞിട്ടായിരിക്കാം പെരുനാളിനു കാണിക്കുന്ന ചുണയുടെ ഒരംശം പോലും മേല്പറഞ്ഞ കാര്യങ്ങൾക്കായി കാണിക്കാത്തതു്. ഇങ്ങനെയുള്ള പ്രവർത്തനങ്ങൾക്കുവേണ്ടി മേല്പട്ടക്കാരുടെ കല്പനപ്രകാരം പള്ളിയിൽനിന്നു് അനുവദിക്കുന്ന തുകകൾ പോലും പള്ളിച്ചുമതലക്കാർ തക്കസമയത്തു കൊടുക്കാതെ ലാപ്സാക്കിക്കളകയോ മുടന്തൻ ന്യായങ്ങൾ പറഞ്ഞു് അതു കൊടുക്കാതിരിക്കയോ ചെയ്യുന്ന സംഭവങ്ങൾ ധാരാളം ഉണ്ടായിട്ടുണ്ടു്. പൊരിയുന്ന വയറുമായി വരുന്നവർക്കു കരുണയുടെ വാതിൽ തുറന്നുകൊടുക്കാത്ത പിശുക്കന്മാരായ ചില പണക്കാർ ഏതെങ്കിലും വിധത്തിൽ പ്രശസ്തിക്കു കാരണമായേക്കാവുന്ന സംരംഭങ്ങൾക്കുവേണ്ടി വൻതുകകൾ ചെലവാക്കുവാൻ മടിക്കയില്ല.

അങ്ങനെ പ്രശസ്തിയിലുള്ള ആർത്തി, ആദായവർദ്ധനയിലുള്ള ആകാംക്ഷ, അധികാരദുർമ്മോഹം എന്നിവ ശക്തിപ്പെട്ടു്, ലൗകികമണ്ഡലങ്ങളിൽ മാത്രമല്ല ദൈവവിഷയമായ സംഗതികളിലും, ആത്മീയമൂടുപടം അണിയിച്ചുകൊണ്ടു നടത്തുന്ന പ്രവർത്തനങ്ങളിലും വ്യാപരിക്കുന്നതിനാൽ ക്രിസ്ത്യാനികൾ പൊതുവേ ക്രിസ്തീയ ദൗത്യം നഷ്ടപ്പെട്ടവരായിത്തീരുന്നു. ദൈവദർശനം ലഭിച്ച മോശയുടെയും അഹറോന്റെയും സ്ഥാനത്തു് അന്നാസും കയ്യാഫാസും വാഴുന്നതുപോലെ അല്ല പത്രോസിന്റെയും പൗലോസിന്റെയും സ്തേപ്പാനോസിന്റെയും ത്യാഗപാരമ്പര്യപാതയിൽ ആധുനിക ക്രൈസ്തവനേതാക്കന്മാർ ചരിക്കേണ്ടതു്. സമുദായം കൂട്ടകമ്പനിയായും, പള്ളികളും സ്ഥാപനങ്ങളും തോട്ടങ്ങളായും, ദൈവശുശ്രൂഷകൾ കൈത്തൊഴിൽ വ്യവസായമായും തീരുന്ന ദുരനുഭവം ക്രിസ്തീയലോകത്തു് ഉണ്ടാകാതിരിക്കട്ടെ. 2 രാജാ. 5:26 ഏവരുടെയും ചിന്താവിഷയമായിരിക്കട്ടെ.

മലങ്കരസഭ

# വൈദികരുടെ സ്ഥലംമാററപ്രശ്നം

ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ

നമ്മുടെ ഭദ്രാസനത്തിലെ 90–ൽ 82 പള്ളിക്കാരും പുതിതിയ പദ്ധതി സ്വീകരിച്ചു വരുമാനങ്ങൾ പള്ളിയിലേയ്ക്കു മുതൽ കൂട്ടിയും അച്ചന്മാർക്കു നാം നിശ്ചയിക്കുന്ന പ്രകാരമുള്ള ശമ്പളം കൊടുത്തും പള്ളി ഭരണം ഭംഗിയായി നടത്തി വരികയാണ്. ബാക്കി മാറിനിൽക്കുന്ന 8 പള്ളിക്കാരും കാലതാമസം കൂടാതെ നമ്മുടെ ശമ്പള സ്ഥലമാററ പദ്ധതി സ്വീകരിക്കുമെന്നു നമുക്കുറപ്പുണ്ട്. ചില സങ്കേതിക തടസ്സം കൊണ്ടു നീണ്ടുപോകുന്നു എന്നേയുള്ളൂ.

ഈ പദ്ധതി സ്വീകരിച്ചിട്ടുള്ള പള്ളികളിൽ എല്ലാംതന്നെ പുതിയ പദ്ധതി നടപ്പായതിൽ പിന്നെ പള്ളിവരുമാനം വർദ്ധിച്ചിട്ടുണ്ടെന്നുള്ളതു സന്തോഷാവഹമായ ഒരു നേട്ടമാണ്. ഒരു പള്ളിക്കാരും നഷ്ടമാണെന്ന് ഇതുവരെ പറഞ്ഞു കേട്ടിട്ടുമില്ല. അതു തന്നെ നമ്മുടെ പദ്ധതിയുടെ വിജയമാണല്ലോ. ഈ പള്ളികളിലെല്ലാം ദൈവ കൃപയാൽ ശാന്തതയും സമാധാനവും കളിയാടുന്നുമുണ്ട്. ചുരുക്കം ചില പള്ളികളിൽ കൈക്കാരന്മാർ സ്വന്ത ആവശ്യത്തിനു പള്ളിപ്പണം എടുത്തു പററി അച്ചന്മാർക്കു സമയത്തിനു ശമ്പളം കൊടുക്കാതെ അവരെ വിഷമിപ്പിക്കുന്നതായി പരാതിയുണ്ടായിട്ടുണ്ട്. മററു ചില പള്ളികളിൽ അച്ചന്മാരോടുള്ള മന:പൂർവ്വം നിമിത്തം ഏതാനും പേർ പള്ളിപ്പിരിവുകൾ കൊടുക്കാതെ മാറിനിൽക്കുന്നതായും റിപ്പോർട്ടുണ്ട്. ഇവയെല്ലാം പ:സഭയോടുള്ള പരസ്യമായ വെല്ലുവിളിയാകയാൽ നാം അവയെ ധീരമായി നേരിടേണ്ടിയിരിക്കുന്നു.

ഈ അവസരത്തിൽ ബ:അച്ചന്മാരുടെ പേരിലും ചില പരാതികൾ ഉണ്ട്. കൂട്ടട്രസ്റ്റിയെന്ന നിലയിൽ വികാരി പള്ളിക്കാര്യങ്ങളിൽ കാര്യമായി ഇടപെടുന്നില്ലെന്നുള്ളതാണു അതു്. വികാരിയും രണ്ടു കൈക്കാരന്മാരും കൂടിയാണു പള്ളിക്കമ്മിററി തീരുമാനിക്കുന്ന കാര്യങ്ങൾ നടപ്പിൽ വരുത്തേണ്ടതെന്നു അവർ മറന്നു കളയുന്നു. ശമ്പളം പററാതെ ജോലി ചെയ്യുന്ന രണ്ടു കൈക്കാരന്മാരെമാത്രം ചുമതലകൾ ഏല്പിച്ചാവച്ചു ശമ്പളം പററുന്ന വികാരി മാറിനിൽക്കുന്നു എന്നുണ്ട് കൈക്കാരന്മാരുടെ പരാതി. പള്ളിയിലെ ഏതുകാര്യവും വികാരിയുടെ ആലോചനയോടും അറിവോടും കൂടിമാത്രം നടത്തപ്പെടണമെന്നിരിക്കേ വികാരി ഒന്നിലും ഇടപെടാതെയും സഹകരിക്കാതെയും തൻെറ ജോലി കർബ്ബാന മുതലായ കൂദാശകൾ നടത്തുകമാത്രമാണെന്നു കരുതി മാറിനിന്നു ശമ്പളം പററുന്നതു ശരിയായ നടപടിയല്ല. ഒരു പള്ളിയിൽ വി. കൂദാശകൾ വഴിയായി വരുമാനം വരുത്തുന്ന വികാരി ആ വരുമാനം ചെലവു ചെയ്യേണ്ട കാര്യത്തിൽ ഒഴിഞ്ഞു മാറിനിൽക്കുന്നതു യുക്തിക്കുപോലും ചേരുന്നതല്ല. അതിനാൽ നമ്മുടെ അച്ചന്മാർ പള്ളിക്കാര്യങ്ങളിൽ കുറച്ചു കൂടി ആത്മാർത്ഥതയോടും കർമ്മധീരതയോടും മുൻകൈയെടുത്തു പ്രവർത്തിക്കുകയും കൈക്കാരന്മാരോടു യോജിച്ചും സഹകരിച്ചും നിന്ന് അവരെ സഹായിക്കുകയും ചെയ്യേണ്ടതാകുന്നു.

ഇതിനുംപുറമേ ഇടവകകളിൽ സണ്ടേസ്കൂൾ വനിതാ സമാജം പ്രാർത്ഥനായോഗങ്ങൾ യുവജന സമാജം ധ്യാനയോഗങ്ങൾ വീടു സന്ദർശനം മുതലായ ആദ്ധ്യാത്മിക പ്രവർത്തനങ്ങൾ നടത്തേണ്ടതും നടത്തിക്കേണ്ടതും വികാരിയുടെ ചുമതലയാണ്. ശമ്പളം കൂട്ടണം ഇൻഗ്രിമെൻറ് അനുവദിക്കണം സ്ഥലം മാററം കിട്ടണം എന്നൊക്കെ മുറവിളി കൂട്ടുന്നവർ അവനവൻെറ പള്ളികളിൽ എന്തെല്ലാം കാര്യങ്ങൾ ചെയ്യുന്നുണ്ട്. എന്നു കൂടി ചിന്തിച്ചാൽ കൊള്ളാം. മേൽപ്പറഞ്ഞകാര്യങ്ങൾ ഉത്തരവാദിത്വ ബോധത്തോടും വിശ്വസ്തതയോടും കൂടി ചെയ്യുന്ന അച്ചന്മാർക്കു അവകാശങ്ങൾ ആവശ്യപ്പെടുവാനും ലഭിക്കാനും അർഹതയുണ്ട്.

ഈ ഡിസംബർ മാസത്തോടു കൂടി അച്ചന്മാരുടെ സ്ഥലം മാററം പ്രതീക്ഷിക്കാവുന്നതാണ്. അതിനു മുമ്പ് ശമ്പള കുടിശ്ശികകളെല്ലാം കൊടുത്തു തീർത്തിരിക്കണം. ശമ്പളം തീർത്തു കൊടുക്കാത്ത പള്ളിക്കാർക്ക് അച്ചന്മാരെ സമയത്തു ലഭിച്ചില്ലെന്നും വന്നേക്കാം. പിന്നീടു പരാതി പറയുവാൻ ഇടവരാതിരിക്കാൻ വേണ്ടിയാണുനാം മുൻകൂട്ടിയറിയിച്ചിരിക്കുന്നതു്.

---

രംഗങ്ങളിൽ സേവനം ചെയ്യാൻ ആഗ്രഹിക്കുന്നവർ മേൽപ്പറഞ്ഞ തത്വം ആധാരമായി സ്വീകരിക്കേണ്ടതാണ്. സഭ മാത്രമല്ല ദൈവത്തിൻെറ 'സൃഷ്ടി, രാഷ്ട്രവും സമൂഹവും ദൈവസൃഷ്ടികളത്രെ. എല്ലായിടത്തുമുള്ള സേവനം ദൈവരാജ്യത്തിനു വേണ്ടിയുള്ള സേവനമായി കരുതാവുന്നതാണ്. മനുഷ്യർക്കെന്നല്ല കർത്താവിനു വേണ്ടി എന്നു വച്ച്,. ഏതു രംഗത്തും ചെയ്യുന്ന സേവനവും ഒരു പോലെ പ്രധാനവും ശ്രേഷ്ഠവുമാകുന്നു.

ഇന്നു ജീവിത വൃത്തി തെരഞ്ഞെടുക്കുന്നതിൽ വിദ്യാർത്ഥികൾക്കും രക്ഷാകർത്താക്കൾക്കും ആധാരമായിത്തീർന്നിരിക്കുന്ന ചില ഭൗതിക പരിഗണനകളുണ്ടെന്നു സമ്മതിക്കാതെ തരമില്ല. അതു സങ്കട കരമായ ഒരു സ്ഥിതി വിശേഷമാണ്. അടുത്ത സമയത്തു് ഒരു കോളജ് വിദ്യാർത്ഥിയോടു പഠനത്തിൻെറ ലക്ഷ്യങ്ങളെന്തെല്ലാമെന്നു ചോദിച്ചപ്പോൾ കിട്ടിയ മറുപടി പണസമ്പാദനം, സുഖമായ ജീവിതം, മാന്യമായ തൊഴിൽ എന്നിങ്ങനെ ഒരു പട്ടികയായിരുന്നു. പല വിദ്യാർത്ഥികളും രക്ഷാകർത്താക്കളും അപ്രകാരം തന്നെ മറുപടി പറയും. ദൈവരാജ്യത്തോടും ഭൗതിക രാഷ്ട്രത്തോടും സമൂഹത്തോടുമുള്ള നമ്മുടെ ബന്ധത്തിൽ നമുക്കു നിർവ്വഹിപ്പാനുള്ള ജീവിത സേവനം ഏതെന്നു കണ്ടുപിടിക്കുക എന്ന പരമോൽകൃഷ്ടമായ ധർമ്മം വിസ്മരിച്ചു ധനസമ്പാദനം ഭൗതിക സുഖം, അഭിമാനം എന്നിങ്ങനെയുള്ള സ്വാർത്ഥപരമായ ലക്ഷ്യം മുമ്പിൽ വച്ചുകൊണ്ടു ജീവിതവൃത്തി തെരഞ്ഞെടുക്കുന്ന യുവാക്കളും അപ്രകാരം അവരെ പ്രേരിപ്പിക്കുന്ന രക്ഷാകർത്താക്കളും ഭാവി തലമുറയെ സഹായിക്കുകയല്ലാ ചെയ്യുന്നതു്. ഉന്നതമായ ലക്ഷ്യങ്ങളിൽ നിന്നു തന്മൂലം അവർ അധ:പതിക്കുന്നതിനിടയാകുന്നു. ആത്യന്തികമായി അതു ജനതയ്ക്കു ദോഷം മാത്രമേ വരുത്തുകയുള്ളു.

### അഭിപ്രായ സംഘട്ടനം

ചിലപ്പോൾ ഒരു കുട്ടിയുടെ ജീവിത വൃത്തി അഥവാ അതിനു സഹായകമായ തൊഴിൽ പരിശീലനം തെരഞ്ഞെടുക്കുന്ന വിഷയത്തിൽ അവനും രക്ഷാകർത്താവും ഭിന്നാഭിപ്രായക്കാരായിത്തീരാറുണ്ട്. അത്യധികം മനോവേദനയ്ക്കു കാരണമാക്കി ത്തീർക്കാവുന്ന പ്രശ്നമായി അതു വളർന്നേക്കാം. ജീവിത മൂല്യങ്ങളെക്കുറിച്ചുള്ള അഭിപ്രായാന്തരം മൂലവും അപ്രകാരം പ്രശ്നങ്ങൾ ഉളവാകും. അങ്ങനെയുള്ള ഘട്ടങ്ങളിൽ കുട്ടിക്കു ലഭിച്ചിരിക്കുന്ന ആന്തരികോത്തേജനം സേവന താല്പര്യം സ്വത:സിദ്ധമായ വാസന എന്നിവ രക്ഷാകർത്താവു പ്രത്യേകം മാനിക്കേണ്ടതാണ്. സ്വന്ത അഭിപ്രായം കുട്ടിയെ അടിച്ചേൽപ്പിക്കാനല്ല രക്ഷാകർത്താവു ശ്രമിക്കേണ്ടതു്. അതുപോലെ തന്നെ കുട്ടികളുടെ താൽപ്പര്യങ്ങൾ വെറും ഭൗതികമായ പരിഗണനകൾ മുൻനിർത്തിയവ മാത്രമാണെങ്കിൽ അവനെ തിരുത്തുവാനും ഉൽകൃഷ്ടമായ ലക്ഷ്യങ്ങളിലേയ്ക്കു് അവൻെറ വീക്ഷണം നയിക്കുവാനും രക്ഷാകർത്താവിനു കടമയുണ്ടെന്ന് ഇരുകൂട്ടരും ഓർക്കണം.

വിദ്യാഭ്യാസ വിഷയത്തിൽ കുട്ടികൾക്കാകട്ടെ രക്ഷാകർത്താക്കൾക്കാകട്ടെ, കേവലം ഭൗതികമായ ലക്ഷ്യം മാത്രമേ സ്വീകരിപ്പാൻ സാധിക്കുന്നുള്ളു വെങ്കിൽ അതു ശോചനീയമായ നിലപാടാണ്. ഇന്നു മെഡിക്കൽ കോളജ്, എൻജിനിയറിംഗ് കോളജ്, മുതലായ വ്യയ ഹേതുകങ്ങളായ തൊഴിൽ പരിശീലന കേന്ദ്രങ്ങളിൽ പ്രവേശനം ലഭിപ്പാൻ വിദ്യാർത്ഥികൾ വെമ്പൽ കൂട്ടുന്നതു കാണുമ്പോൾ അവരുടെയോ രക്ഷാകർത്താക്കളുടെയോ പ്രഥമ ലക്ഷ്യം സാമ്പത്തികമായ ഉന്നതി മാത്രമല്ലയോ എന്നു സന്ദേഹിച്ചു പോകുന്നു. ധനപരമായ നേട്ടം ജീവിതത്തിലെ മുഖ്യലക്ഷ്യമായി കരുതുന്ന ഒരു സമൂഹം വളർന്നു വരുന്നതു സമുദായത്തിനോ രാഷ്ട്രത്തിനോ സഭയ്ക്കോ ഗുണകരമല്ലെന്നു നാം സ്മരിക്കേണ്ടതുണ്ട്. നാം നമ്മുടെ കുട്ടികളിൽ സേവനത്തിൻെറ ആത്മാവിനെ വളർത്തുവാൻ ശ്രദ്ധിക്കണം. ജനതയുടെ വിപുലമായ ആവശ്യങ്ങൾ നമ്മുടെ മുമ്പിലുണ്ട്. അവ നിറവേററുന്നതിനു നാം നമ്മുടെ കുട്ടികളെ പരിശീലിപ്പിച്ചും പ്രോൽസാഹിപ്പിച്ചും ഒരുക്കേണ്ടതുമാകുന്നു. എന്നാൽ രാഷ്ട്രത്തിനും സമൂഹത്തിനും സഭയ്ക്കും സേവനം ചെയ്യാനുള്ള സന്നദ്ധത അവരിൽ വളർത്തുകയാണ് സർവ്വപ്രധാനമായ നമ്മുടെ കടമ.

ഗൃഹദീപം



## വേദവായനക്കുറിപ്പുകൾ

### ചൊവ്വ

### 1 കൊരിന്ത്യർ 15: 1–11

അന്നു പ്രാബല്യത്തിലിരുന്ന യവനായ ചിന്താഗതിക്കു യോജിച്ചതല്ലായിരുന്നു പുനരുത്ഥാനത്തിലുള്ള വിശ്വാസം. യവനന്മാർ ശരീരത്തെക്കുറിച്ചു വിചാരിച്ചിരുന്നതു് അതു മനുഷ്യാത്മാവിന്റെ ഭൗമികജീവിതകാലത്തു വസിക്കുവാനുള്ള താൽക്കാലികമായ ഒരു കൂടുമാത്രമാണെന്നും മരണസമയത്തു് ആത്മാവു്. അതിൽ നിന്നു രക്ഷപെടുന്നു എന്നുമായിരുന്നു. യവനന്മാരായിരുന്ന കൊരിന്ത്യർ ക്രിസ്ത്യാനികളും ഈ അഭിപ്രായക്കാരായിരുന്നതു കൊണ്ടു് ശരീരത്തിനു മരണാനന്തരജീവിതവുമായുള്ള ബന്ധം മനസ്സിലാക്കുവാൻ അവർക്കു കഴിഞ്ഞില്ല. മരണാനന്തരജീവിതത്തേക്കുറിച്ചുള്ളക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനം കർത്താവിന്റെ പുനരുത്ഥാനമാണെന്നു അപ്പോസ്തോലൻ അവരെ പഠിപ്പിക്കുന്നു. ഉയർത്തെഴുന്നേല്പിനു ശേഷം പലരും യേശുവിനെ ശരീരത്തിൽ കാണുകയും തിരിച്ചറിയുകയും ചെയ്തു. മരണശേഷവും യേശുവിനു മഹത്വീകരിക്കപ്പെട്ട ഒരു ശരീരമുണ്ടായിരുന്നു. മരണ ശേഷം നമുക്കും ഒരു ശരീരം ലഭിക്കും. ശരീരത്തിന്റെ ഉയർത്തെഴുന്നേല്പിൽ നാം വിശ്വസിക്കുന്നു. യാതൊരു രൂപവുമില്ലാത്ത അദൃശ്യമായ ഒരാത്മാവായിട്ടല്ലായിരിക്കും നമ്മുടെ മരണാനന്തര ജീവിതം. നമ്മുടെ ആളത്വം മരണത്തോടു കൂടി നശിക്കുകയില്ല. നാം ക്രിസ്തുവിന്റെ പൂർണ്ണതയിലേക്കു വളർന്നു കൊണ്ടിരിക്കും.

### ബുധൻ

### 1 കൊരിന്ത്യർ 15: 12–19.

പുനരുത്ഥാനത്തെക്കുറിച്ചുള്ള പൗലൂസിന്റെ ഉപദേശത്തെ കൊരിന്ത്യൻ ക്രിസ്ത്യാനികൾ വിശ്വസിച്ചെങ്കിലും ആ വിശ്വാസം അവരുടെ ജീവിതത്തെ എങ്ങനെബാധിക്കുമെന്നു് അവർ മനസ്സിലാക്കിയില്ല. അവരുടെ പഴയ യവനായ ചിന്താഗതി അപ്പോഴും അവരിൽ സ്വാധീനം ചെലുത്തിയിരുന്നിരിക്കണം. ക്രിസ്തുവിന്റെ ആത്മാവും ശരീരവും ഉയർത്തെഴുന്നേററു എങ്കിൽ മരണം മൂലം അവന്റെ ആളത്വത്തിന്റെ യാതൊരംശവും നശിച്ചില്ല എന്നു വ്യക്തമാണു്. മരണത്താൽ ജീവിതത്തിന്റെ ഏതെങ്കിലും ഒരു ഭാഗം നശിച്ചു പോകും എന്നുള്ള ഭയത്തിനു ക്രിസ്തീയ വിശ്വാസത്തിൽ സ്ഥാനമില്ല. ശരീരത്തിന്റെ അർത്ഥവും പ്രാധാന്യവും നാം കൂടുതൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു. അതിനെപ്പററിഅപ്പോസ്തോലനു പലതും പഠിപ്പിക്കുവാനുണ്ടു്. അതു നമുക്കു് പിന്നീടു് പഠിക്കാം. എന്നാൽ ക്രിസ്തു ഉയർത്തെഴുന്നേററു എന്നു നാം വിശ്വസിക്കുന്നെങ്കിൽ അവൻ ജീവന്റെയും മരണത്തിന്റെയും നാഥനാണെന്നും ഇഹത്തിലും പരത്തിലും ഉള്ള സകലത്തിന്മേലും വിജയം നേടിയവനാണെന്നും ആ വിജയത്തിൽ നാമും പങ്കാളികളാണെന്നും ഉള്ള ഉറപ്പു നമുക്കുണ്ടാകണം.

### വ്യാഴം

### 1 കൊരിന്ത്യർ 15:20–28

യേശുക്രിസ്തു മരിച്ചവരിൽ നിന്നു് ഉയിർത്തെഴുന്നേററു. ഇതു നമ്മുടെ ജീവിതത്തിനു് എന്തു വ്യത്യാസമാണു് വരുത്തുന്നതു്. അപ്പോസ്തോലൻ ആദാമിനെയും ക്രിസ്തുവിനെയും താരതമ്യപ്പെടുത്തുന്നു. ആദാം നശ്വരനായ പ്രാകൃത മനുഷ്യനെ പ്രതിനിധീകരിക്കുന്നു. എന്നാൽ ക്രിസ്തു മരണത്തിന്മേലുള്ള തന്റെ വിജയത്താൽ നിത്യമായ ഒരു ജീവിതത്തിന്റെ സാദ്ധ്യതയും ആരംഭവും വെളിപ്പെടുത്തുന്നു. ക്രിസ്തുവിൽ വിശ്വാസം അർപ്പിക്കുന്നവർ മരിച്ചാലും നിത്യജീവനു് അവകാശികളായിത്തീരുന്നു. ക്രിസ്തുവിലുള്ള ജീവിതം സ്നേഹപരമായ സേവനത്തിന്റെയും നിത്യമായ കൂട്ടായ്മയുടെയും സ്വഭാവത്തോടു കൂടിയ ഒരു പുതിയ ജീവിതമാണു്. ക്രിസ്തുവിൽ വിശ്വസിച്ചു് ഈ സ്വർഗ്ഗീയ ജീവിതത്തിന്റെ അവകാശികളായിത്തീരുകയോ അല്ലെങ്കിൽ ക്രിസ്തുവിനെ കൂടാതെയുള്ള നാശോന്മുഖമായ ഒരു സ്വാർത്ഥജീവിതം നയിക്കുന്നവരായി തീരുകയോ ഏതുവേണമെങ്കിലും നമുക്കു തെരഞ്ഞെടുക്കാം. ക്രിസ്തുവിലുള്ള വിശ്വാസം വിധി നിർണ്ണായകമാണു്. അതിനു തടസ്സമായി നിൽക്കുവാൻ യാതൊന്നിനെയും നാം അനുവദിച്ചുകൂടാ.

### വെള്ളി

### 1 കൊരിന്ത്യർ 15:35–49

മരണാനന്തര ജീവിതം സ്വാഭാവികമോ പ്രാകൃതമനുഷ്യനു് ജന്മാവകാശമായി സിദ്ധിക്കുന്നതോ അല്ല. അതു ക്രിസ്തുവിലായവർക്കു ദൈവത്തിന്റെ ദാനമാണു്. ദൈവം നൽകുന്ന ആത്മീക ശരീരം മരണാനന്തരജീവിതത്തിനു യോജിച്ചതും നമ്മുടെ ആളത്വത്തിനു ഭംഗം വരുത്താത്തതുമായിരിക്കും. ഗോതമ്പുമണി മണ്ണിൽ വീണു് അഴുകിപ്പോയാലും അതിന്റെ വിത്തിനു് അനുയോജ്യമായ ഒരു ചെടി അതിൽ നിന്നും ഉടലെടുക്കുന്നു. ദൈവത്തിന്റെ പ്രവർത്തനമാണു് അതു സാദ്ധ്യമാക്കുന്നതു്. അതുപോലെ തന്നെ ദ്രവിച്ചു പോകുന്ന മനുഷ്യശരീരത്തിൽ നിന്നും അനശ്വരമായ ഒരു ആത്മിക ശരീരത്തെ ദൈവം ഉയർപ്പിക്കുന്നു. എന്തെല്ലാം രൂപാന്തരങ്ങൾ സംഭവിച്ചാലും ദൈവം:മനുഷ്യനിൽ നിക്ഷേപിച്ച ആളത്വം തുടരുന്നു. അതിനെ തിരിച്ചറിയത്തക്കവണ്ണം അതു മരണത്തെ അതിജീവിക്കുന്നു. ദൈവം സൃഷ്ടിച്ച ഓരോ വ്യക്തിയെയും ദൈവം സ്നേഹിക്കുന്നു. ആരും നശിച്ചു പോകാതെ നിത്യമായി ജീവിക്കുകയും വളരുകയും ചെയ്യണമെന്നു ദൈവം ആഗ്രഹിക്കുന്നു. നമ്മുടെ വളർച്ചയുടെ ലക്ഷ്യവും അളവും ക്രിസ്തുവിന്റെ പൂർണ്ണതയാണു്.

### ശനി

### 1 കൊരിന്ത്യർ 16:1–9

പൗലൂസ് ശ്ലീഹാ ഒരു പണ്ഡിതനായിരുന്നതുപോലെ തന്നെ ഒരു പ്രായോഗിക മനുഷ്യനുമായിരുന്നു. അദ്ദേഹം തന്റെ പാണ്ഡിത്യവും ഉപദേശങ്ങളുമെല്ലാം സ്വന്തജീവിതത്തിൽ പ്രായോഗികമാക്കി. തന്റെ ലേഖനങ്ങളിൽ ക്രിസ്തീയ ഐക്യത്തിനും കൂട്ടായ്മയ്ക്കും വലിയ ശക്തീകരണം നൽകിയിരുന്നതായിക്കാണാം. അതിന്റെ അർത്ഥമെന്താണെന്നു് ഇന്നത്തെ വായന വ്യക്തമാക്കുന്നു. പലസ്തീൻ നാട്ടിലെ ക്രിസ്ത്യാനികൾ വളരെ ദാരിദ്ര്യം അനുഭവിച്ചിരുന്നു. അവരുടെ സഹായത്തിനായി പൗലൂസ് ഒരു ധനശേഖരം നടത്തി. ശരീരത്തിന്റെ ഒരു അവയവം കഷ്ടമനുഭവിക്കുന്നെങ്കിൽ അതോടുകൂടി മററെല്ലാഅവയവങ്ങളും കഷ്ടമനുഭവിക്കുന്നു എന്നു് ഈ ലേഖനത്തിൽ നേരത്തെ പൗലൂസ് പഠിപ്പിക്കുകയുണ്ടായി. ക്രിസ്തീയ സഭ മുഴുവനും ഒരു ശരീരമാണെന്നുള്ള വസ്തുത ഇപ്പോഴും താൻ കൊരിന്ത്യൻ ക്രിസ്ത്യാനികളെ ഓർപ്പിക്കുന്നു. എല്ലാ സഭകളിലും ധനികരെന്നും ദരിദ്രരെന്നുമുള്ള വ്യത്യാസങ്ങൾ ഉണ്ടായിരിക്കാം. എന്നാൽ ഇന്നത്തെ ലോകത്തിൽ രാഷ്ട്രങ്ങളെ തന്നെ ഉള്ളവരെന്നും ഇല്ലാത്തവരെന്നും തരം തിരിക്കാം. പാശ്ചാത്യലോകത്തിലുള്ള ധനസമൃദ്ധിയുള്ള സഭകൾ പൗരസ്ത്യരാജ്യങ്ങളിലുള്ള നിർദ്ധന

**പ്രതിവാര പ്രഭാഷണം**

# പ്രാർത്ഥന വ്യർത്ഥമായി തോന്നുന്ന അവസരങ്ങൾ

**എം. തൊമ്മൻ**

,,ഞാൻ മൂന്നു വട്ടം കർത്താവിനോട് അപേക്ഷിച്ചു. അവൻ എന്നോട് എൻെറ കൃപ നിനക്കു മതി എൻെറ ശക്തി ബലഹീനതയിൽ തികഞ്ഞു വരുന്നു. എന്നു പറഞ്ഞു. (2 കൊരിന്ത്യർ 12. 8,9)

പ്രാർത്ഥനയെ സംബന്ധിച്ചു പലർക്കും പലതരത്തിലുള്ള അനുഭവങ്ങളും അഭിപ്രായങ്ങളുമാണുള്ളത്. പ്രാർത്ഥന അനാവശ്യവും നിരർത്ഥകവുമാണെന്നു പറയുന്നവരും പലരുമുണ്ട്. എന്നാൽ പ്രാർത്ഥന പരിശീലിച്ചിട്ടുള്ളവരും ക്രമമായി നടത്തുന്നവരുമായ ചിലർ പോലും അവരുടെ അനുഭവത്തെ അടിസ്ഥാനമാക്കി പ്രാർത്ഥന വ്യർത്ഥമാണെന്നു പറഞ്ഞിട്ടുണ്ട്. തുടർച്ചയായ പ്രാർത്ഥനയ്ക്കു യാതൊരുത്തരവും ലഭിച്ചിട്ടില്ലെന്നുള്ളതാണ് അവരുടെ പരാതി. എല്ലാ പ്രാർത്ഥനകൾക്കും ഉത്തരം ലഭിക്കുകയില്ലെന്നുള്ളതും ലഭിക്കുക സാദ്ധ്യമല്ലെന്നുള്ളതും അല്പം ആലോചിക്കുന്നവർക്കു മനസ്സിലാക്കുവാൻ കഴിയും. മക്കൾ ചോദിക്കുന്നതെല്ലാം കൊടുക്കുന്നതു് ഒരു പിതാവിൻെറ സ്നേഹത്തിൻെറയോ ജ്ഞാനത്തിൻെറയോ ലക്ഷണമായിരിക്കണമെന്നില്ല. സ്നേഹവാനും സർവ്വജ്ഞനുമായ ദൈവത്തിനു തൻെറ ഹിതത്തിനെതിരായ പ്രാർത്ഥനകളെ സ്നേഹത്തിൻെറ പേരിൽ തന്നെ നിഷേധിക്കേണ്ടിവരുമെന്നുള്ളതിനു സംശയമില്ല.

എന്നാൽ പരിശുദ്ധനായ പൗലൂസ് മൂന്നുവട്ടം മുട്ടിപ്പായി നടത്തിയ പ്രാർത്ഥന ദൈവഹിതത്തിനു യോജിച്ചതാണെന്നുള്ള പൂർണ്ണബോദ്ധ്യത്തോടുകൂടിയായിരിക്കാം നടത്തപ്പെട്ടതു്. ക്രിസ്തുവിനു വേണ്ടി ജീവിതം മുഴുവനും ഉഴിഞ്ഞു വച്ചു രാപകലില്ലാതെ സുവിശേഷഘോഷണത്തിൽ വ്യാപൃതനായിരുന്ന പൗലൂസ് ലോകം മുഴുവനും സുവിശേഷം അറിയിക്കുവാനുള്ള ആവേശത്തിൽ മുന്നേറുകയായിരുന്നു. അതിനു പ്രതിബന്ധമായി നിന്ന ഏതോ ഒരു രോഗം മാററികിട്ടുവാനാണു പൗലൂസ് പ്രാർത്ഥിച്ചതു്. തികച്ചും സ്വാർത്ഥരഹിതവും ദൈവതിരുനാമമഹത്വത്തെ ലക്ഷ്യമാക്കിയുള്ളതും ആയിരുന്നു ഈ പ്രാർത്ഥന. എന്നാൽ പൗലൂസിൻെറ അപേക്ഷ ദൈവം അനുവദിച്ചില്ല. ഇതു് ഉത്തരം ലഭിക്കാത്ത ഒരു പ്രാർത്ഥനയായി ചിലർക്കു് തോന്നിയേക്കാം. പൗലൂസിൻെറ ആഗ്രഹം സാധിക്കാഞ്ഞതുകൊണ്ടു് ഒരു വിധത്തിൽ പ്രാർത്ഥനയ്ക്കു് ഉത്തരം ലഭിച്ചില്ല എന്നു പറയാം. എന്നാൽ ദൈവം യാതൊരുത്തരവും നൽകിയില്ല എന്നു പറഞ്ഞുകൂടാ. ,,എൻെറ കൃപ നിനക്കു മതി,, എന്നുള്ളതായിരുന്നു ദൈവത്തിൻെറ ഉത്തരം. നമ്മുടെ ഭാഗത്തു നിന്നു നോക്കുമ്പോൾ ദൈവത്തിൻെറ ഉത്തരം നിഷേധാത്മകമായി തോന്നാം. അങ്ങനെ നിഷേധാത്മകമായി തോന്നുന്ന ഉത്തരത്തിൽ നാം ആഗ്രഹിച്ചതിലും ഉപരിയായ ദൈവഹിതം അടങ്ങിയിരിക്കും എന്നു നാം മനസ്സിലാക്കണം.

രോഗം മാറികിട്ടിയാൽ പൗലൂസിനു തൻെറ സുവിശേഷ വേല വളരെ കൂടുതലായും കാര്യക്ഷമമായും നിറവേററുവാൻ കഴിയുമായിരുന്നു എന്നു ന്യായമായി വിചാരിക്കാം. പക്ഷേ ദൈവത്തിൻെറ കാഴ്ചപ്പാടു പൗലൂസിൻേറതിൽ നിന്നു വ്യത്യസ്തമായിരുന്നു. രോഗം മാറിയാലുണ്ടാകാമായിരുന്ന കാര്യക്ഷമതയേക്കാൾ അധികമായി ദൈവം വിലമതിച്ചതു രോഗത്തിൻെറ പരിമിതികൾക്കുള്ളിൽ ദൈവത്തിൻെറ കൃപ അനുഭവപ്പെടുത്തിക്കൊണ്ടും സാക്ഷ്യം വഹിക്കുകയും സേവനം അനുഷ്ഠിക്കുകയും ആയിരുന്നു. ജീവിതത്തിൽ നമുക്കെല്ലാവർക്കും പഠിക്കേണ്ട ഏററവും വിലയേറിയ ഒരു പാഠമാണു തൻെറ അനുഭവത്തിൽ നിന്നും പൗലൂസ് നമ്മെ പഠിപ്പിക്കുന്നതു്. ഏതെല്ലാം വി[illegible]ത്തിലുള്ള പ്രാരബ്ധങ്ങളും പരിമിതികളുമാണു നാം വഹിക്കേണ്ടിവരുന്നതു്. അവയെല്ലാം മാറികിട്ടണമെന്നുള്ള നമ്മുടെ ആഗ്രഹവും പ്രാർത്ഥനയും സ്വാഭാവികവും ശരിയുമാണ്. എന്നാൽ പലപ്പോഴും നമ്മുടെ ആഗ്രഹം അനുസരിച്ചുള്ള വ്യത്യാസങ്ങളൊന്നും ജീവിതത്തിനു സംഭവിക്കുന്നില്ല. നമ്മുടെ ഭാരങ്ങളെ പേറിക്കൊണ്ടു് ഇഴഞ്ഞു വലിഞ്ഞെന്നവണ്ണം മുമ്പോട്ടു പോകുവാൻ നാം നിർബന്ധിതരായിത്തീരുന്നു. നമുക്കു് വ്യത്യാസപ്പെടുത്താൻ കഴിയാത്ത പരിതസ്ഥിതികളും പരിഹരിക്കാനാവാത്ത പ്രശ്നങ്ങളും ജീവിതത്തിൽ ആവിർഭവിച്ചേക്കാം. അവയുടെ മദ്ധ്യത്തിൽ അസംതൃപ്തിയും ഈർഷ്യയും പിറുപിറുപ്പും നിരാശയും പ്രദർശിപ്പിക്കുന്ന മനോഭാവം ക്രിസ്തീയമല്ല. അവയെ

---

സഭകളെ സഹായിക്കുവാൻ കടപ്പെട്ടിരിക്കുന്നു. വ്യക്തികളും സഭകളും രാഷ്ട്രങ്ങളും അന്യോന്യം സഹതാപം കാണിക്കേണ്ടിയിരിക്കുന്നു.

**ഞായർ**

മത്തായി 5:3—12

ക്രിസ്തുവിൻെറ പ്രമാണങ്ങളും ഉപദേശങ്ങളും ലോകത്തിൻെറ മൂല്യങ്ങൾക്കും മാനദണ്ഡങ്ങൾക്കും കടക വിരുദ്ധമായിരുന്നു. വിനയം ഒരു സൽഗുണമായി അന്നു് ആരും കരുതിയിരുന്നില്ല. കഷ്ടാനുഭവം ദൈവശിക്ഷആയിട്ടും കരുതിയിരുന്നു. യേശുക്രിസ്തു വിനയത്തിനു സ്വഭാവത്തിൽ പ്രഥമസ്ഥാനം നൽകി. കഷ്ടാനുഭവത്തെ അനുഗ്രഹകരവും ദൈവത്തിൻെറ ഉദ്ദേശ്യങ്ങൾ നിറവേററുവാനുള്ള ഒരു ഉപാധിയുമാക്കിത്തീർത്തു. എല്ലാ പ്രാതികൂല്യങ്ങളെയും ദൈവരാജ്യമാകുന്ന ലക്ഷ്യത്തിൽ എത്തിച്ചേരുവാനുള്ള മാർഗ്ഗങ്ങളാക്കി മാററി. യേശുവിൻെറ വിശ്വാസവും പ്രത്യാശയും സ്നേഹവും ഇതിനു പര്യാപ്തമായിരുന്നു. നിസ്വാർത്ഥപരമായ ഏതു ത്യാഗത്തിനും സേവനത്തിനും കഷ്ടാനുഭവത്തിനുമുള്ള ആഹ്വാനത്തോടു കൂടി സൗഭാഗ്യവും പ്രദാനം ചെയ്യുവാൻ കർത്താവിനു കഴിയും. എല്ലാ സൗഭാഗ്യത്തിൻെറയും ഉറവിടമാണു ക്രിസ്തു. അവനോടുള്ളകൂട്ടായ്മ തന്നെയാണു നിത്യസൗഭാഗ്യം.

**തിങ്കൾ**

1 യോഹന്നാൻ 4: 7—11. യോഹന്നാൻ 3: 16.

യുദ്ധത്തിൽ മരിച്ച തൻെറ മകനെക്കുറിച്ച് പിതാവു ചോദിച്ചു ,,എൻെറ മകൻ മരിച്ചപ്പോൾ ദൈവം എവിടെ ആയിരുന്നു ,എന്നു്. തൻെറ ഏകജാതനായ പുത്രൻ മരിച്ചപ്പോൾ എവിടെ ആയിരുന്നുവോ അവിടെ തന്നെആയിരുന്നു ദൈവം,, എന്നു ഒരു വിശ്വാസി അതിനു മറുപടി പറഞ്ഞു. നമ്മുടെ വേദനയും കഷ്ടപ്പാടുമെല്ലാം കർത്താവിൻെറ ക്രൂശിൻെറ വെളിച്ചത്തിൽ വേണം നാം കാണുവാൻ. ക്രൂശു് ദൈവത്തിൻെറ സ്നേഹത്തെയാണു വെളിപ്പെടുത്തുന്നതു്. ആ സ്നേഹംഎന്നും നിലനിൽക്കുന്നതാണ്. നമ്മുടെ വേദനയിൽ നിന്നും കഷ്ടപ്പാടുകളിൽ നിന്നും ദൈവം ഒഴിഞ്ഞു മാറി നിൽക്കുന്നില്ല അതിൽ പങ്കുകൊള്ളുവാനായി അതിൻെറ മദ്ധ്യത്തിലേയ്ക്കു ദൈവം ഇറങ്ങി വരുന്നു. മനുഷ്യർ തന്നോടു ചെയ്ത ദ്രോഹങ്ങളെല്ലാം കർത്താവു ദൈവത്തിൻെറ ഇഷ്ടമാക്കിമാററി. തന്നിൽ വിശ്വസിക്കുന്നവർക്കും ഇതിനുള്ള കഴിവു ലഭിക്കും. നമുക്കു സംഭവിക്കുന്നതെല്ലാം നന്മയ്ക്കായി വ്യാപരിപ്പിക്കുവാൻ ദൈവത്തിനു കഴിയും. നാം അവൻെറ സ്നേഹത്തിൽ വസിച്ചാൽ മാത്രംമതി.

# സോഷ്യലിസവും ഗ്രാമദാനവും

**കെ. കേളപ്പൻ**

ഇന്നു് എങ്ങോട്ടു തിരിഞ്ഞാലും ഏതു രാഷ്ട്രീയ കക്ഷിയുടെ പരിപാടി നോക്കിയാലും സോഷ്യലിസം എന്ന നാലക്ഷരം മുഴച്ചുനിൽക്കുന്നതു കാണാം. കോൺഗ്രസ്സിൻെറ ലക്ഷ്യം സോഷ്യലിസ്റ്റു രീതിയിലുള്ള ഭരണം എന്നു തുടങ്ങി ഒടുവിൽ സോഷ്യലിസം എന്നതുതന്നെ ആധികാരികമായി പ്രഖ്യാപിക്കപ്പെട്ടിരിക്കുകയാണു്. കമ്യൂണിസ്റ്റു കക്ഷിയുടെ ലക്ഷ്യം കമ്യൂണിസം അഥവാ സ്റ്റേറ്റു് സോഷ്യലിസമാണു്. അതിനു വേണമെങ്കിൽ സ്റ്റേറ്റു് മുതലാളിത്വം എന്ന പേരു കൊടുത്താലും തരക്കേടില്ല. ഒരു കാര്യം അനുഭവസിദ്ധമാണു്. കമ്യൂണിസ്റ്റു സ്വേച്ഛാഭരണം ഭരണമുക്തസമുദായത്തിലേക്കു നയിക്കുന്നതു പോകട്ടെ ജനകീയഭരണത്തിലേക്കു നയിക്കുക പോലും എളുപ്പമല്ല. വ്യക്തിസ്വാതന്ത്ര്യം സംശയാതീതമല്ലാത്ത ഒരു സാമൂഹ്യനീതിക്കു വേണ്ടി ബലിയർപ്പിക്കപ്പെട്ടിരിക്കുകയാണു്. വ്യക്തിസ്വാതന്ത്ര്യത്തിനു് അതർഹിക്കുന്ന പ്രാധാന്യം അനുവദിച്ചുകൊടുത്തുകൊണ്ടുള്ള ജനാധിപത്യ സോഷ്യലിസം കമ്യൂണിസ്റ്റു രാജ്യങ്ങളിൽ ഉടലെടുക്കുവാൻ പ്രയാസമുണ്ടു്. അതിനു ഭരണത്തിൻെറയും വ്യവസായങ്ങളുടെയും വികേന്ദ്രീകരണമാവശ്യമാണു്. കേന്ദ്രീകൃതഭരണവും സ്വകാര്യമേഖലയിൽ വൻതോതിലുള്ള വ്യവസായങ്ങളും സോഷ്യലിസത്തിനനുകൂലമല്ല. ഇന്നത്തെ പരിത:സ്ഥിതിയിൽ വൻതോതിലുള്ള വ്യവസായങ്ങൾ ഒഴിച്ചുകൂടാത്തവയാണു്. എന്നാൽ എൻജിനീയർമാർ ഉൾപ്പെടെയുള്ള പ്രവൃത്തിക്കാർക്കുള്ള ശമ്പളത്തിൽ മിക്കവാറും തുല്യത പാലിക്കാമെങ്കിൽ വൻതോതിലുള്ള വ്യവസായങ്ങൾ സോഷ്യലിസത്തിനു വിഘാതമായെന്നു വരില്ല. എന്നാൽ അത്തരം വ്യവസായങ്ങൾ സ്വകാര്യമേഖലയിലാകുമ്പോൾ അതു കോടീശ്വരന്മാരെ സൃഷ്ടിക്കുന്നതു തടയാനാവില്ല.

പടിഞ്ഞാറൻ ജർമ്മനിയിൽ ചുരുങ്ങിയ ശമ്പളവും കൂടിയ ശമ്പളവും തമ്മിൽ 1:2 തോതിൽ അധികമല്ലത്രെ. ഒരു തൂപ്പുകാരനു് 500 രൂപ ശമ്പളമാണു ജർമ്മനിയിൽ കിട്ടുന്നതു്. ഒരു എൻജിനീയർക്കു് 1000 രൂപയിൽ അധികമല്ല ശമ്പളം. നിത്യോപയോഗ സാധനങ്ങളുടെ വില ഇവിടെയുള്ളതിലും കുറവാണു്. മററു ചില യൂറോപ്യൻ രാജ്യങ്ങളിലും നില മിക്കവാറും അങ്ങനെതന്നെയാണു്. ഇവിടെ നാം സോഷ്യലിസം പ്രസംഗിക്കുന്നതേയുള്ളു. അവിടെ സോഷ്യലിസം ഏതാണ്ടു നടപ്പിലുണ്ടു്. ഇവിടെ 14000 രൂപ വിലയുള്ള കാർ അവിടെ 4000 രൂപയ്ക്കു കിട്ടും. അവിടെ തൂപ്പുകാരനും സ്വന്തമായ കാറുണ്ടു്. ഇതെല്ലാം നമുക്കു വിശ്വസിക്കാനാവില്ല.

തുല്യവരുമാനം ആവശ്യമാണു്. എന്നാൽ അതിനേക്കാൾ ഞാൻ കൂടുതൽ കാംക്ഷിക്കുന്നതു് തുല്യസ്വാതന്ത്ര്യമാണു്. ലഘുജീവിതം നയിക്കുന്ന ഒരു സന്യാസിക്കു് ഒരു തൂപ്പുകാരൻെറ ശമ്പളംപോലും ആവശ്യമില്ല. എന്നാൽ ആരെക്കാളും അയാൾ സ്വാതന്ത്ര്യം കാംക്ഷിക്കുന്നു. സ്വാതന്ത്ര്യത്തിൻെറ സ്ഥാനത്തു് പണം പോരാ. വിലമതിച്ചുകൂടാത്തതാണു് സ്വാതന്ത്ര്യം.

സ്വാതന്ത്ര്യവും സോഷ്യലിസവും കൈവരുത്തുന്നതിനു് അധികാരത്തിൻെറ വികേന്ദ്രീകരണം ആവശ്യമാണു്. പണം തുല്യമായി പങ്കു വയ്ക്കുന്നതിലും കൂടുതലാവശ്യം അധികാരം ഗ്രാമങ്ങൾക്കായി വീതിച്ചുകൊടുക്കുക എന്നതാണു്. അധികാരം തുല്യമായി പങ്കു വയ്ക്കുന്നതോടുകൂടി സ്വാതന്ത്ര്യവും തുല്യമായി പങ്കുവച്ചുകഴിയും. വികേന്ദ്രീകൃതഭരണത്തിലേ സ്വാതന്ത്ര്യമുള്ളു.

## ഭരണമുക്തസമുദായം

ധനം തുല്യമായി പങ്കു വയ്ക്കുന്നതുപോലെ തന്നെ ഭരണാധികാരവും തുല്യമായി പങ്കു വയ്ക്കുന്നതിനാണു ഭരണമുക്തസമുദായമെന്നു പറയുന്നതു്. തനിക്കുള്ളത്ര ഭരണാധികാരവും സ്വാതന്ത്ര്യവും മററുള്ളവർക്കുമുണ്ടെങ്കിൽ ആരും ആരുടെയും കീഴിലുമല്ല മീതേയുമല്ല. അവിടെ ഭരണമില്ല. സമുദായത്തിൻെറ നിലനിൽപ്പു സത്യം, സ്നേഹം, ത്യാഗം മുതലായ വിശിഷ്ടഗുണങ്ങളുടെ അനുഷ്ഠാനഫലമായിട്ടാണു്. ആത്മനിയന്ത്രണമാണു ഭരണത്തിൻെറ സ്ഥാനത്തുള്ളതു്. ആരും ആരെയും ചൂഷണം ചെയ്യാത്ത, എല്ലാവരും സേവനമനുഷ്ഠി

---

ധൈര്യത്തോടും സന്തോഷത്തോടും കൂടി വഹിക്കുവാനുള്ള ശക്തിയാണു് നമുക്കാവശ്യം. നമ്മുടെ പ്രാർത്ഥനയ്ക്കുത്തരമായി അതായിരിക്കാം ദൈവം നമുക്കു നൽകുന്നതു്. അങ്ങനെ ദൈവത്തിൻെറ കൃപ പ്രാതികൂല്യങ്ങളുടെ മദ്ധ്യത്തിലും നമുക്കു മതിയായതാണെന്നു സാക്ഷ്യം വഹിക്കുവാൻ നമുക്കു കഴിയും.

ദൈവത്തിൻെറ ശക്തിക്കായി പ്രാർത്ഥിച്ചാൽ ചിലപ്പോൾ അതിനുത്തരമായി ദൈവത്തിൻെറ ശക്തി കൂടുതൽ ആവശ്യമായിട്ടുള്ള ചില ചുമതലകൾ നമ്മെ ഏല്പിക്കയായിരിക്കും ദൈവം ചെയ്യുന്നതു്. ആപത്തിൽ നിന്നു രക്ഷിക്കാൻ പ്രാർത്ഥിച്ചാൽ ചിലപ്പോൾ അതിനുത്തരമായി ഭയത്തിൽ നിന്നുള്ള വിടുതൽ മാത്രമായിരിക്കും ദൈവം നൽകുന്നതു്. ചില വിഷമങ്ങളിൽ നിന്നു രക്ഷനേടുന്നതിലും ആവശ്യമായിട്ടുള്ളതു ആ വിഷമങ്ങളെ വഹിച്ചു കൊണ്ടു പോകുവാനുള്ള ശക്തിആയിരിക്കും. നമ്മുടെ പല പ്രാർത്ഥനകൾക്കും ഉത്തരം ലഭിക്കുവാൻ കാലവിളംബം നേരിടുന്നതു് അതു നമ്മുടെ ശിക്ഷണത്തിനും വിശ്വാസസ്ഥിരതയ്ക്കും ആവശ്യമായതിനാലാണു്. ചിലപ്പോൾ ദൈവം മൗനം ദീക്ഷിക്കുന്നതായി തോന്നാം. പ്രഗൽഭനും ദുർമ്മാർഗ്ഗിയുമായിരുന്ന അഗസ്റ്റീനോസിനു വേണ്ടി തൻെറ മാതാവായ മോണിക്കാ അനേക വർഷം പ്രാർത്ഥിച്ചു. യാതൊന്നും സംഭവിച്ചില്ല. എങ്കിലും ആ മാതാവിൻെറ കണ്ണുനീരോടു കൂടിയ പ്രാർത്ഥന തുടർന്നു കൊണ്ടിരുന്നു. ഒരിക്കലും ഉത്തരം ലഭിച്ചില്ലായിരുന്നെങ്കിലും ആ മാതാവു് പ്രാർത്ഥന മുടക്കുകയില്ലായിരുന്നു അവരുടെ വിശ്വാസസ്ഥിരത അവസാനം വിജയം വരിക്കുക തന്നെ ചെയ്തു.

പത്രോസിൻെറ ബലഹീനതയെക്കുറിച്ചു നല്ല ബോധമുണ്ടായിരുന്ന കർത്താവു് അവസാനത്തെ വിഷമസന്ധിയിൽ അവൻെറ വിശ്വാസം പോയ്പോകാതിരിപ്പാൻ പ്രാർത്ഥിച്ചു. എന്നാൽ പിറേറദിവസം അവൻ പരിതാപകരമായി പരാജയപ്പെട്ടു. കർത്താവിൻെറ പ്രാർത്ഥനയ്ക്കു പോലും ഉടനെ ഉത്തരം ലഭിച്ചില്ലെന്നു പറയാം. എന്നാൽ കർത്താവു പത്രോസിനു വേണ്ടി പ്രാർത്ഥിച്ചു കൊണ്ടിരുന്നു. കുറേ ദിവസങ്ങൾ കഴിഞ്ഞപ്പോൾ ഒരു പുതിയ പത്രോസിനെയാണു് നാം കാണുന്നതു്. അവൻെറ പരാജയത്തെ ദൈവം അവൻെറ രൂപാന്തരത്തിനു മുഖാന്തിരമാക്കി.

പ്രാർത്ഥനയുടെ പ്രധാന ഉദ്ദേശം നാം ചോദിക്കുന്നതു കിട്ടണമെന്നുള്ളതല്ല. ദൈവവുമായുള്ള സംസർഗ്ഗമാണു്. അവൻെറ സ്നേഹവും കൃപാസമൃദ്ധിയും അനുഭവപ്പെടുന്ന അളവിൽ നമ്മുടെ ആവശ്യങ്ങളും വിഷമങ്ങളും ആകുലചിന്ത ഉളവാക്കുകയില്ല. അവൻെറ സ്നേഹത്തിൽ വിശ്രമിക്കുവാൻ കഴിയുന്നതിനേക്കാൾ വലിയ ഉത്തരം നമ്മുടെ പ്രാർത്ഥനയ്ക്കു ലഭിക്കുവാനില്ല. വേറൊരു വിധത്തിൽ പറഞ്ഞാൽ നമ്മുടെ പ്രാർത്ഥനയ്ക്കുത്തരമായി ലഭിക്കാവുന്ന ഏററവും വലിയ കാര്യം ദൈവത്തിൻെറ ദാനങ്ങളല്ല ദൈവം തന്നെയാണു് അവൻെറ സാന്നിദ്ധ്യത്തിൻെറ അനുഭവത്തിൽ നമ്മുടെ പല പ്രശ്നങ്ങളും പരിഹരിക്കപ്പെടും.. ആദ്യമായി അവൻെറ രാജ്യവും നീതിയും അന്വേഷിപ്പിൻ, അതോടു കൂടി ഇതൊക്കെയും നിങ്ങൾക്കു കിട്ടും... എന്നുള്ള തിരുവചനത്തിൽ പ്രാർത്ഥനയുടെ ഒരു പ്രധാനപ്രമാണം അടങ്ങിയിട്ടുണ്ടു്. എന്തു സംഭവിച്ചാലും എപ്പോഴും എവിടെയും അവൻെറ കൃപ നമുക്കു മതി എന്നുള്ള അനുഭവ സാക്ഷ്യം നൽകുവാൻ, ദൈവം നമ്മെ സഹായിക്കട്ടെ.

---

# മഗ്ദലന മറിയം

കെ. എൽ. അൽഫോൺസ്

ക്രൈസ്തവ വേദപുസ്തകത്തിൽ വിശുദ്ധ ലൂക്കോസ് എഴുതിയ സുവിശേഷത്തിൽ വിവരിച്ചിട്ടുള്ള ഒരു ഉപാഖ്യാനമാണ മഗ്ദലനമറിയത്തിൻെറ കഥ. സുവിശേഷത്തിൽ അതു് ഇങ്ങനെയാണ രേഖപ്പെടുത്തിയിരിക്കുന്നതു്. ,,പരീശരിൽ ഒരുവൻ വന്നു തന്നോടുകൂടി ഭക്ഷണം കഴിക്കുവാൻ അവനെ (ക്രിസ്തുവിനെ) ക്ഷണിച്ചു. അവൻ ആ പരീശൻെറ വീട്ടിൽ പ്രവേശിച്ചു ഭക്ഷണത്തിനിരുന്നു. ആ പട്ടണത്തിൽ പാപിനിയായ ഒരു സ്ത്രീയുണ്ടായിരുന്നു. അവൻ പരീശൻെറ വീട്ടിൽ ഭക്ഷണത്തിനിരിക്കുന്നുവെന്നറിഞ്ഞപ്പോഠം അവഠം ഒരു കുപ്പി സുഗന്ധദ്രവ്യം എടുത്തു്, അവൻെറ പിറകിലായി പാദങ്ങളുടെ അടുക്കൽനിന്നു കരഞ്ഞു. അവഠം തൻെറ കണ്ണുനീർകൊണ്ടു് അവൻെറ കാലുകഠം കഴുകുവാനും, തൻെറ തലമുടികൊണ്ടു് അവ തുടയ്ക്കുവാനും തുടങ്ങി. അവഠം അവൻെറ കാലുകഠം ചുംബിച്ചു സുഗന്ധദ്രവ്യംകൊണ്ടു പൂശുകയും ചെയ്തു.

,,അവനെ ക്ഷണിച്ച ആ പരീശൻ ഇതു കണ്ടപ്പോഠം, ,,ഇവൻ പ്രവാചകനായിരുന്നുവെങ്കിൽ അവഠം ആരെന്നും അവളുടെ കീർത്തി എന്തെന്നും അറിയുമായിരുന്നു. ഇവനെ തൊട്ട ആ സ്ത്രീ പാപിനിയാണല്ലോ,, എന്നു സ്വഗതമായി പറഞ്ഞു. യേശു അവനോടു മറുപടിയായി പറഞ്ഞു. ,,ശെമയോൻ, എനിക്കു നിന്നോടു് ഒരു സംഗതി പറയുവാനുണ്ടു്.,, ,,ഗുരോ, അരുളിച്ചെയ്താലും,, എന്നു് അവൻ പറഞ്ഞു. യേശു അവനോടു് ഇപ്രകാരം അരുളിച്ചെയ്തു. ,,ഒരു ഉത്തമർണ്ണനു രണ്ടു കടക്കാർ ഉണ്ടായിരുന്നു. ഒരുവൻ അഞ്ഞൂറു ദേനാറയും മററവൻ അമ്പതു ദേനാറയും കടപ്പെട്ടിരുന്നു. എന്നാൽ കൊടുത്തു വീട്ടുവാൻ അവർക്കൊന്നുമില്ലാതിരുന്നതുകൊണ്ടും

---

കുന്ന സമുദായമാണ ഭരണമുക്തസമുദായം. എന്നാൽ ഏതു സമുദായത്തിലും ഏതു ഭരണത്തിൻകീഴിലും ഒരു സ്വേച്ഛാധിപതിയേക്കാഠം സ്വാധീനശക്തിയുള്ള വ്യക്തികളുണ്ടാവും. അവരുടെ അധികാരം ആയുധശക്തിയേയോ ഗവർമെൻറിനേയോ ആശ്രയിച്ചുള്ളതല്ല്; അതവരനുഷ്ഠിക്കുന്ന സേവനത്തിൻെറ ഫലമാണു്. ഗാന്ധിജി അങ്ങനെയുള്ള ഒരു മഹാവ്യക്തിയായിരുന്നു. പ്രൊഫസർ ലാസ്കി പറയുന്നതുപോലെ കർത്തവ്യനിർവഹണത്തിൽ നിന്നാണു് ഒരാഠംക്കു് അധികാരം അല്ലെങ്കിൽ സ്വാധീനശക്തി ലഭിക്കുന്നതു്. ന്യൂനസമുദായങ്ങഠംക്കും ദുർബലരായ വ്യക്തികഠംക്കും ലഭിക്കുന്ന സ്വാതന്ത്ര്യത്തിൻെറ അംഗീകാരമാണ മാനദണ്ഡം എന്നു പറയുന്നതു തികച്ചും പരമാർത്ഥമാണു്. പ്രൊഫസർ ഹെൻറി ജോൺസ് അഭിപ്രായപ്പെടുംപോലെ ഒരു സമുദായത്തിലെ അംഗങ്ങളെന്ന നിലയിൽ തനിക്കു നിർവഹിക്കേണ്ടതായ ചുമതലകളോടു തുല്യപ്പെടുത്താവുന്ന ഒരധികാരവും ആർക്കുമില്ല എന്നു സമുദായത്തിലെ ഓരോ അംഗവും ധരിക്കുമെങ്കിൽ അവിടെ ഭരണത്തിൻെറ ആവശ്യമില്ല.

### ഭൂമി സമുദായം വക

യഥാർത്ഥ സോഷ്യലിസം കുറിക്കുന്ന സർവ്വോദയ സമുദായത്തിനു ഗ്രാമദാനം ഒഴിച്ചുകൂടാത്തതാണു്. ഭൂമി ദുരുപയോഗപ്പെട്ടു പോകാതിരിക്കണമെങ്കിൽ ഭൂമി സമുദായത്തിൻെറ അഥവാ ഗ്രാമപഞ്ചായത്തിൻേറതാവണം. ഓരോ പന്ത്രണ്ടു കൊല്ലം കൂടുന്തോറും ഭൂനിയമം പരിഷ്ക്കരിക്കപ്പെടുന്നു എന്നുതന്നെ വയ്ക്കുക. എന്നാലും ആ കാലയളവിനുള്ളിൽ ഭൂമി അനർഹരുടെ കൈയിൽ വന്നുചേരും. പണമിടപാടിനു മലയാ സ്റ്റേററിൽ പോയ ബാങ്കർമാർ പലരും അവിടെ ഇപ്പോഠം തോട്ടം ഉടമകളാണു്. എൻെറ നാട്ടിൽ ചിലരെ എനിക്കറിയാം. വിദേശങ്ങളിൽ പോയി പണം സമ്പാദിച്ചു നാട്ടിൽ വന്നു പണം പലിശയ്ക്കു കൊടുത്തു് ആരംഭിച്ച ജീവിതം ജന്മിത്വത്തിലാണവസാനിച്ചതു്. ഭൂമി പണയം വച്ചു നാട്ടുകാർ പണം വാങ്ങും. മുതലും പലിശയും കൊടുക്കുവാൻ സാധിക്കാതെ വരുമ്പോഠം പണയഭൂമി കോടതി ലേലത്തിൽവിൽക്കും, കൂടുതൽ വിളിക്കാനാളില്ലെങ്കിൽ താൻ തന്നെ ലേലത്തിലെടുക്കും. അങ്ങനെ കൃഷി ചെയ്യാനറിയാത്ത മററുപജീവന മാർഗ്ഗമുള്ള പണമിടപാടുകാരൻെറ കൈയിലാണ ഭൂമി വന്നുചേരുന്നതു്. അതു നിയമത്തിനും തടയാനാവില്ല. നേരേമറിച്ചു ഭൂമി ഗ്രാമത്തിൻേറതാണെന്നിരിക്കട്ടെ, വേറെ ഉപജീവനമാർഗ്ഗമില്ലാത്ത ആഠംക്കു ന്യായമായ പ്രതിഫലത്തിന്മേൽ ഭൂമി കൃഷിക്കു ലഭിക്കാം. അയാളും ഉദ്യോഗസ്ഥനോ കച്ചവടക്കാരനോ ആയി മാറുന്നുവെന്നിരിക്കട്ടെ. കൃഷിഭൂമി ഗ്രാമത്തിനു തിരിച്ചുകിട്ടും. വീണ്ടും ആവശ്യക്കാർക്കു ലഭിക്കും. ഭൂമി സ്വകാര്യസ്വത്തായാൽ തന്നിമിത്തമുണ്ടാവുന്ന അനീതികഠംക്കു കൈയും കണക്കുമുണ്ടാവില്ല. പാവപ്പെട്ട ഹരിജൻ സമുദായത്തിൻെറ ശ്മശാനം പണക്കാരൻ കൈയേറും, സ്ഥലം പുറംപോക്കാണെങ്കിൽ വില്ലേജുദ്യോഗസ്ഥനെ സമീപിച്ചു ഗവർമെൻറിൽ നിന്നു ചാർത്തിവാങ്ങും. മനുഷ്യനിർമ്മിതമല്ല ഭൂമി. ആർക്കും ഭൂമി സ്വന്തമായി കൊടുത്തുകൂടാ. ഭൂമികൈയേററത്തിൻെറ ഫലമാണ കേരളം അനുഭവിക്കുന്ന ദുരിതങ്ങളുടെ ഒരു വലിയ ഭാഗം. മണ്ണൊലിപ്പും വനങ്ങളുടെ നാശവും അതിൻെറ ഫലമാണു്. ഏകമാർഗ്ഗം ഭൂമി സമുദായത്തിൻെറ സ്വത്താക്കുകയാണു്. ഭൂമിയിൽ നിന്നുള്ള വരുമാനത്തെ തുല്യമായി പങ്കു വയ്ക്കുന്നതിനും വേറെ മാർഗ്ഗമില്ല, സോഷ്യലിസം നടപ്പാക്കാൻ ആവശ്യമായ, ഫലപ്രദമായ, ഒരു നടപടി ഭൂമി പഞ്ചായത്തിനു വിട്ടുകൊടുക്കുക എന്നതാണു്. വനവും മേച്ചിൽസ്ഥലവും ശ്മശാനവും നിലനിർത്താനുള്ള മാർഗ്ഗവും അതാണു്. ഒരു സെൻറു മേച്ചിൽസ്ഥലമില്ലാത്ത ഗ്രാമങ്ങഠം കാണാം. ഭൂമിയുടെ സ്വകാര്യ ഉടമസ്ഥതയാണു് അതിനു കാരണം. ഭൂപ്രശ്നത്തിനുള്ള ഏകപരിഹാരമാർഗ്ഗം ഭൂമി സമുദായത്തിനു വിട്ടുകൊടുക്കുകയാണെന്നു് ഇതിൽനിന്നെല്ലാം വ്യക്തമാകുന്നു.

### സ്വയംപൂർണ്ണഗ്രാമം

സോഷ്യലിസത്തിൻെറ നിലനിൽപ്പിനു് ഒഴിച്ചുകൂടാത്തതാണ കുടിൽവ്യവസായങ്ങളുടെ അടിസ്ഥാനത്തിലുള്ള സ്വയംപൂർണ്ണ ഗ്രാമങ്ങഠം. നിർമ്മാണ ആവശ്യങ്ങഠം നിർവഹിക്കാനും തൊഴിലില്ലായ്മ പരിഹരിക്കാനും ലക്ഷ്യമാക്കിക്കൊണ്ടാണെങ്കിൽ നിർമ്മാണവും വിതരണവും തൊഴിലില്ലായ്മയ്ക്കു പരിഹാരവും ഒരേസമയത്തു സാധിച്ചുകഴിഞ്ഞു. ഭക്ഷണക്ഷാമം പരിഹരിക്കുവാൻ ഗവർമെൻറു ചെയ്യുന്ന പരിശ്രമങ്ങളെല്ലാം പരാജയപ്പെടുന്നതു നമുക്കു നിത്യാനുഭവമാണല്ലോ? അതിനുള്ള ഫലപ്രദമായ പരിഹാരമാർഗ്ഗം ആവശ്യമുള്ള ധാന്യങ്ങഠം അതാതു സംസ്ഥാനങ്ങഠം തന്നെ കൃഷിചെയ്യുകയാണു്. നമ്മുടെ പ്രധാനമന്ത്രി സ്റ്റേററുകളെ ഈയിടെ ഉപദേശിക്കുകയുണ്ടായി അവർക്കാവശ്യമുള്ള ധാന്യങ്ങഠം അവർ തന്നെ കൃഷി ചെയ്തുണ്ടാക്കണമെന്നു്. പഞ്ചായത്തുരാജിനും കുടിൽവ്യവസായങ്ങഠംക്കും ഗാന്ധിജി പ്രാധാന്യം കൽപ്പിക്കുന്നതു് എന്തുകൊണ്ടാണെന്നു് ഇതിൽനിന്നു് വ്യക്തമാണല്ലോ?

ഗ്രാമദാനത്തിൻെറയും ഖാദി തുടങ്ങിയ കുടിൽവ്യവസായങ്ങളുടെയും അടിസ്ഥാനത്തിലുള്ള സ്വയംപൂർണ്ണഗ്രാമങ്ങളാണ സോഷ്യലിസ്റ്റു വ്യവസ്ഥിതി— അഥവാ സർവ്വോദയം—നടപ്പിലാക്കുന്നതിനുള്ള പ്രായോഗിക മാർഗ്ഗം. ഇന്നു മുപ്പതുറുപ്പികയും നാല്പതുറുപ്പികയും ശമ്പളം വാങ്ങി നാലഞ്ചു് അംഗങ്ങളുള്ള കുടുംബത്തെ പട്ടിണിയിടുന്നവർ ഒരു വശത്തു്, രണ്ടായിരവും മൂവായിരവും ശമ്പളം വാങ്ങുന്ന ഉദ്യോഗസ്ഥന്മാർ മറുവശത്തു്. ഈ മുപ്പതുറുപ്പികക്കാരൻ ജീവിക്കുന്നതെങ്ങനെയെന്നു നമ്മുടെ ഭരണാധികാരികഠം ചിന്തിക്കാറില്ല. പട്ടിണിവയററിൻെറ ഇരമ്പൽ കേട്ടുകൊണ്ടു മുപ്പതുറുപ്പിക ശമ്പളക്കാരൻ സത്യസന്ധത പാലിക്കുമെന്നു വിചാരിക്കുന്നതു മൗഢ്യമല്ലേ? മുഴുവൻ സമയവും ജോലി ചെയ്യുന്ന ഒരാഠംക്കു് 30 രൂപയും അതിൽക്കുറവും ശമ്പളമുള്ള ഈ രാജ്യത്തു് 500 രൂപയിലധികം ശമ്പളം വാങ്ങുന്നതു നരഹത്യയേക്കാഠം കടുത്ത ഒരു പാപമാണെന്നു ധരിക്കാൻ കഴിവില്ലാത്ത ഭരണാധികാരികഠം രാജ്യം ഭരിക്കാൻ അർഹിക്കുന്നവരാണോ? ഇവരുടെ സോഷ്യലിസം വോട്ടുപിടിക്കാനുള്ള ഒരടവായി സാധാരണക്കാരൻ വ്യാഖ്യാനിക്കുമെങ്കിൽ അതു് ഒരപരാധമാകുമോ?

അവൻ ഇരുവർക്കും ഇളച്ചുകൊടുത്തു. ആകയാൽ അവരിൽ ആരു് അവനെ അധികം സ്നേഹിക്കും?,, ശെമയോൻ ഉത്തരമായി പറഞ്ഞു: ,,അധികം ഇളവു ചെയ്യപ്പെട്ടതാർക്കോ അവനാകുന്നു എന്നു ഞാൻ കരുതുന്നു.,,

,,നീ ശരിയായി വിധിച്ചു,, എന്നു് യേശു അരുളിച്ചെയ്തു. പിന്നെ യേശു ആ സ്ത്രീയുടെ നേരെ തിരിഞ്ഞു ശെമയോനോടു് അരുളിച്ചെയ്തു. ,,നീ ഈ സ്ത്രീയെ കാണുന്നുവോ? ഞാൻ നിൻെറ വീട്ടിൽ പ്രവേശിച്ചു, നീ എൻെറ കാലുകൾക്കു വെള്ളം തന്നില്ല. ഇവൾ അവളുടെ കണ്ണുനീർ കൊണ്ടു് എൻെറ കാലുകൾ കഴുകുകയും, അവളുടെ മുടികൊണ്ടു് അവ തുടയ്ക്കുകയും ചെയ്തു. നീ എന്നെ ചുംബിച്ചില്ല, ഇവൾ ഇതാ പ്രവേശിച്ചതുമുതൽ എൻെറ കാലുകൾ ചുംബിക്കുന്നതിൽനിന്നു വിരമിച്ചിട്ടില്ല. നീ എൻെറ തല്ലയിൽ തൈലം പൂശിയില്ല, ഇവൾ പരിമളതൈലംകൊണ്ടു് എൻെറ കാലുകൾ പൂശി. അതിനാൽ ഞാൻ നിന്നോടു പറയുന്നു: അവളുടെ വളരെയധികമായ സ്നേഹം തെളിയിക്കുന്നതു് അവളുടെ നിരവധിയായ പാപങ്ങൾ അവളോടു ക്ഷമിക്കപ്പെട്ടിരിക്കുന്നുവെന്നാണു്. ആരോടു് അല്പം ക്ഷമിക്കപ്പെടുന്നുവോ, അവൻ അല്പം സ്നേഹിക്കുന്നു.

,,പിന്നെ അവൻ ആ സ്ത്രീയോടു് ,,നിൻെറ പാപങ്ങൾ നിന്നോടു ക്ഷമിക്കപ്പെട്ടിരിക്കുന്നു, എന്നരുളിചെയ്തു. പന്തിയിൽ ഇരുന്നവർ ,,പാപങ്ങൾപോലും ക്ഷമിക്കുന്ന ഇവൻ ആരാകുന്നു? എന്നു തങ്ങളിൽ പറയുവാൻ തുടങ്ങി. യേശു ആ സ്ത്രീയോടു് ,,നിൻെറ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു. സമാധാനത്തോടുകൂടി പോകുക,, എന്നരുളിച്ചെയ്തു.,, (ലൂക്കോസ്:— 36—50)

വേദപുസ്തക വിവരണത്തിൽ ഈ പാപിനി ആരാണെന്നു പറഞ്ഞിട്ടില്ല. ബഥാനിയായിലെ ലാസറിൻെറ സഹോദരിയായ മറിയമാണിവളെന്നും, മഗ്ദലന എന്ന നഗരത്തിൽ ച്ചെന്നു താമസിച്ചതുമൂലം മഗ്ദലനമറിയം എന്നു പേരുണ്ടായി എന്നുമാണു പുരാവൃത്തം. ക്രിസ്തുവിൻെറ പുനരുത്ഥാന ഘട്ടം വിവരിക്കുന്നിടത്തു ,,മഗ്ദലനമറിയം,, എന്നു് എല്ലാ സുവിശേഷകന്മാരുംതന്നെ പ്രസ്താവിക്കുന്നുണ്ടു്. മഹാപാപിനിയായ മറിയത്തിനു് എന്തുകൊണ്ടു പശ്ചാത്താപമുണ്ടായി എന്നോ, ക്രിസ്തു അവളുടെ പാപങ്ങൾ മോചിക്കുവാൻ കാരണമെന്താണെന്നോ ബൈബിളിലെ വിവരണത്തിൽ വ്യക്തമാക്കപ്പെട്ടിട്ടില്ല. ഈ സംഭവങ്ങളൊക്കെ നേരിട്ടറിയാമായിരുന്ന ജനസാമാന്യത്തിനുവേണ്ടിയാണല്ലൊ ലൂക്കോസ് തൻെറ സുവിശേഷം എഴുതിയതു്. ക്രിസ്തുവിനെപ്പററി ശരിക്കു ധരിച്ചിരുന്ന ജനങ്ങൾക്കു പറയാതെതന്നെ കാരണം മനസ്സിലാകുമെന്നു്, പക്ഷെ അദ്ദേഹം ധരിച്ചിരിക്കാം. എന്നാൽ ഇന്നു മഗ്ദലനമറിയത്തിൻെറ കഥ പറയുമ്പോൾ ആ കാരണങ്ങൾ വിശദമാക്കാതിരുന്നാൽ, അതു അപൂർണ്ണവും അവിശ്വാസ്യവുമായി തോന്നിയേക്കാം.

2

മഗ്ദലനമറിയത്തിൻെറ കഥ പശ്ചാത്തലമാക്കി മലയാളത്തിൽ പലരും കാവ്യങ്ങളെഴുതിയിട്ടുണ്ടു്. ഈ രംഗത്തിൽ ആദ്യം തൂലിക ചലിപ്പിച്ചതു് ആസ്ഥാനമഹാകവി വള്ളത്തോളാണു്. അദ്ദേഹത്തിൻെറ ,,മഗ്ദലനമറിയം,, 1921—ൽ പ്രസിദ്ധീകൃതമായി. വള്ളത്തോളിൻെറ സമീപനം അത്ര ശരിയല്ലെന്നു തോന്നിയിട്ടു ശ്രീ പൊൻകുന്നം ദാമോദരൻ ഒരു മഗ്ദലമറിയം,, 1945—ൽ പ്രസിദ്ധപ്പെടുത്തി. ശ്രീ പുത്തൻകാവു മാത്തൻതരകൻെറ ,,മഗ്ദലനമോഹിനി,, 1949—ലും, ശ്രീ ചങ്ങമ്പുഴ കൃഷ്ണപിള്ളയുടെ ,,മഗ്ദലമോഹിനി,, 1950—ലും അച്ചടിപ്പിച്ചു. ഇതിൽ ഒടുവിൽ പറഞ്ഞതു് ഒരു അപൂർണ്ണകൃതിയാണു്. ഈ ഗണത്തിൽ ഒടുവിലത്തേതെന്നു പറയാവുന്നതാണു് ശ്രീ സി. ഏ. ജോസഫിൻെറ ,,ഉദയത്തിലേയ്ക്കു്,, എന്ന കാവ്യം. അതിൻെറ ഒരു രണ്ടാംപതിപ്പും ഇപ്പോൾ പുറത്തായിരിക്കുന്നു.

വള്ളത്തോളിൻെറ ഭാവന അനുസരിച്ചു്, മഹാപാപിനിയായിരുന്ന മറിയം സകല ഭൗതികാനന്ദങ്ങളുമാസ്വദിച്ചുകൊണ്ടു കൊററക്കു ചൂ ട്ടും റാണിയായി, ഗണികാജീവിതം നയിച്ചുവരവെ ,,മെല്ലവെ മെയ്തൊട്ടുണർത്തി യദൃച്ഛയാ നല്ലകാലത്തിൻെറ നിശ്വാസങ്ങൾ.,, അതോടുകൂടി ,,ഏതോ സ്വനഗ്രാഹിയന്ത്രത്തിൽ നിന്നാവിർഭവിച്ച,,തുപോലെ ,,രക്ഷിക്ക ചാരിത്രം,, എന്ന ക്രിസ്തുവിൻെറ ധർമ്മോപദേശം അവളുടെ കാതുകളിൽ പതിച്ചു. അതു് അവളെ ചിന്താകുലയാക്കി. അങ്ങനെയൊരു ആരക്ഷരം സ്വന്തജീവിതാധ്യായങ്ങളിലൊന്നും അവൾ കണ്ടില്ല. അതോടെ ഭയത്രസ്തയായ അവൾ ഗണികാവൃത്തി ഉപേക്ഷിച്ചു്, സമ്പത്തെല്ലാം സാധുക്കൾക്കു ദാനം ചെയ്തു. ,,താപസംഹാരത്തിനീശനെദ്ധ്യാനിച്ചു താപസവൃത്തിയിൽ വാഴ്കയായി.,, എന്തിനു് ഒററ നാൾകൊണ്ടു് അവൾ മറെറാരു ജന്മം ജനിച്ചപോലായി.

ചാരിത്രം രക്ഷിക്കുവാനുള്ള ആഹ്വാനം ഒരു ഗണികയെ സൽപഥത്തിലേയ്ക്കു് ആനയിച്ചു കൂടെന്നില്ല. പക്ഷേ ഇവിടെ ഒരു വിഷമമുള്ളതു മറിയം ഒരു യഹൂദസ്ത്രീയാണെന്നുള്ളതാണു്. വ്യഭിചാരം ചെയ്യരുതു്, അന്യൻെറ ഭാര്യയെ (ഭർത്താവിനെ) ആഗ്രഹിക്കരുതു്, എന്നതു യഹൂദർക്കു് അലംഘ്യമായ ജീവിതപ്രമാണമായിരുന്നു. സീനായ് മലമുകളിൽ വച്ചു്, ഇടിയുടെയും മിന്നലിൻെറയും മദ്ധ്യേ സാക്ഷാൽ യഹോവതന്നെ, അവരുടെ നേതാവിനു നേരിട്ടു നൽകിയിട്ടുള്ളതാണു് ഈ പ്രമാണം. മാത്രമല്ല, വ്യഭിചാരിണിയായ ഒരു സ്ത്രീയെ, കാണുന്നവരെല്ലാം കല്ലെറിഞ്ഞു കൊല്ലണമെന്നുള്ള ഒരു കർശനനിയമവും അവരുടെ ഇടയിൽ നിലവിലുണ്ടായിരുന്നു. ഈ നിയമങ്ങളും മതശാസനങ്ങളുമുണ്ടായിരുന്നിട്ടും പരസ്യവ്യഭിചാരിണിയായിത്തീർന്ന ഒരു ഗണിക, ആരോ പറഞ്ഞുകേട്ട ,,രക്ഷിക്ക ചാരിത്ര..മെന്ന ആരക്ഷരം മൂലം ഗണികാവൃത്തി ഉപേക്ഷിച്ചു സുകൃതിനിയായി എന്നു വിശ്വസിക്കുക വിഷമം. അഥവാ, നല്ലകാലം വരുമ്പോൾ എന്തുമാകാമല്ലോ.

എങ്ങനെയായാലും കൊള്ളാം, വള്ളത്തോളിൻെറ മറിയം പാപബോധമുള്ളവളായി, സുകൃതിനിയായി, വേശ്യാവൃത്തികൊണ്ടു സമ്പാദിച്ച സമ്പത്തു മുഴുവൻ പാവങ്ങൾക്കു ദാനം ചെയ്തു പരമപരിശുദ്ധയായി ജീവിതമാരംഭിച്ചു. എന്നിട്ടാണവൾ ശീമോൻെറ പൂമേടയിൽ എഴുന്നെള്ളിയിരിക്കുന്ന ക്രിസ്തുവിൻെറ സന്നിധിയിലേയ്ക്കു പോകുന്നതു്. ഇവിടെ വള്ളത്തോളിൻെറ മറിയം ബൈബിൾ വിഭാവനം ചെയ്യുന്ന മറിയമല്ല. കാരണം മറിയം ഗൃഹത്തിൽ കടക്കുമ്പോൾ ശീമോനെന്തിനു ഭാവം പകരണം? മഗ്ദലയിലെ കുപ്രസിദ്ധയായ ആ വേശ്യയുടെ മാനസാന്തരം ശീമോനെപ്പോലെയുള്ള വിടപ്രഭുക്കൾ അറിയാതിരിക്കുകയില്ലല്ലോ. പക്ഷേ, അവൾ മാനസാന്തരപ്പെട്ട വിവരം ബൈബിളിലെ ശീമോനെപ്പോലെ വള്ളത്തോളിൻെറ ശീമോനും അറിഞ്ഞിരുന്നില്ല.

ശീമോൻെറ ഗൃഹത്തിനകത്തു കടന്നു മറിയം,
,,ചെന്നു വഴിക്കവൾ സാഷ്ടാംഗം വീണിതു
വന്ദ്യനാം നാഥൻെറ തൃപ്പാദത്തിൽ,
ഈശങ്കലായവൾക്കുള്ള രതിഭാവം—
പേശല ശുഭ്രമാം പ്രേമപൂരം—
ഉള്ളിൽ നിറഞ്ഞു വഴിഞ്ഞു പുറത്തേക്കു
തള്ളിയൊഴുകി തൽക്കണ്ണിലൂടെ.,,

കണ്ണുനീർകൊണ്ടു ക്രിസ്തുവിൻെറ പാദങ്ങൾ കഴുകി, വാർകുന്തലാൽ തുടച്ചു്, അവിടം ചുംബിച്ചു തൈലാഭിഷേകം ചെയ്തു. പശ്ചാത്താപവിവശയായ ഒരു പാപിനി ഇങ്ങനെ ചെയ്യാം. തിരസ്കൃതയായ ഒരു കാമിനിയും ഇതു ചെയ്തുകൂടായ്കയില്ല. പക്ഷേ വള്ളത്തോളിൻെറ മറിയത്തിനു് ഇവിടെ കണ്ണുനീർ വരുന്നുണ്ടെങ്കിലും അവൾ പശ്ചാത്തപിക്കുന്നതായി നമുക്കു തോന്നുന്നില്ല.

ബൈബിളിലെ മറിയം ക്രിസ്തുവിൻെറ സന്നിധിയിൽ മൂകയാണു്. വള്ളത്തോളിൻെറ മറിയം 12 ഈരടികളിൽ ഒരു പ്രാർത്ഥന സമർപ്പിക്കുകയാണു്. അതോടെ, സമാധാനമായി പൊയ്ക്കൊള്ളുവാൻ ക്രിസ്തു അവളോടു് ആജ്ഞാപിക്കുന്നു. ക്രിസ്തു അവളുടെ പാപങ്ങൾ മോചിച്ചതെന്തുകൊണ്ടാണു്? ,,സാത്വികഭക്തിയാം തേൻപെറു..ന്ന അവളുടെ പ്രാർത്ഥന കേട്ടു മനംമയങ്ങിയിട്ടാണോ? കവിക്കു തന്നെ എന്തോ സംശയമുള്ളതുപോലെ തോന്നുന്നു. എന്തുകൊണ്ടെന്നാൽ കവിതയുടെ അവസാനത്തിൽ ..അപ്പപ്പോൾപ്പാതകം ചെയ്യുതിന്നൊക്കെയുമിപ്പശ്ചാത്താപമേ പ്രായശ്ചിത്തം.,, എന്നു ഒരു ഈരടികൂടി എഴുതിച്ചേർത്തിരിക്കുന്നു.

3

ശ്രീ പൊൻകുന്നം ദാമോദരൻെറ മഗ്ദലമറിയത്തിനും എങ്ങനെ പശ്ചാത്താപമുണ്ടായി എന്നു വ്യക്തമല്ല.

,,ജീവകാരുണ്യദിവ്യമകരന്ദ—
മാ ഗലീലയിലന്നു ലഭിക്കവെ

തീനിറം കണ്ടു നിർവ്വാണമേലുവാ—
നാ വിചിത്ര ശലഭം കൊതിച്ചപോൽ,,

എന്നു കവി പറയുന്നുണ്ടെങ്കിലും, അദ്ദേഹത്തിനു തന്നെ അതിൽ അത്ര വിശ്വാസമില്ലെന്നു് ആ ,,പോൽ,, പ്രയോഗം തെളിയിക്കുന്നു. ,,ആനന്ദശയ്യയിൽ അലസമായുറങ്ങു,,ന്ന മറിയം ഒരു സ്വപ്നം കാണുകയാണു്. ഗണികാവൃത്തി കൊണ്ടു ജീവിതം ഇങ്ങനെ നശിപ്പിക്കുന്നതു ശരിയല്ലെന്നു് ആ പകൽസ്വപ്നത്തിൽ അവൾക്കു തോന്നി. ആരോ അവളെ പാപിനി എന്നു് ഉറക്കെ വിളിച്ചു. അതുകേട്ടു ഞെട്ടിയുണർന്ന അവളുടെ ഗണ്ഡത്തിലൂടെ കണ്ണീർച്ചാൽ ഒഴുകിയിരുന്നു. സ്വപ്നം കണ്ടു കണ്ണീർവരാം. പക്ഷേ ആനന്ദോന്മത്തമായ ഒരു ജീവിതം തീർത്തും പരിത്യജിക്കത്തക്ക ഒരു പശ്ചാത്താപം കേവലമായ ഒരു സ്വപ്നം ഉത്ഭൂതമാക്കുമോ? സംശയമാണു്.

സ്വപ്നത്തിൽ നിന്നുണരുന്ന മറിയം കേൾക്കുന്നതു് ,,പാപിയെ സ്നേഹിക്കണം, പാപത്തെ വെറുക്കണം,, എന്ന ക്രിസ്തുവിൻെറ സന്ദേശമാണു്. ആരാണു് അതു് അവളോടു പറഞ്ഞതെന്നു വ്യക്തമല്ല. (ക്രിസ്തുവിൻെറ പ്രസംഗം കേട്ടിരുന്ന വല്ലവരും തെരുവിൽക്കൂടി പറഞ്ഞുകൊണ്ടു പോകുന്നതു യാദൃച്ഛികമായി അവളുടെ കാതുകളിൽ പെട്ടതാകാം.) പക്ഷേ കേവലമായ ഒരു സന്ദേശത്തിൻെറ പ്രതിധ്വനി മഹാപാപിനിയായ ഒരു സ്വൈരസ്ത്രീയെ മാനസാന്തരപ്പെടുത്തുകയില്ല. എന്നാലും മറിയത്തിനു പശ്ചാത്താപമുണ്ടായി. ആ പശ്ചാത്താപത്തിൻെറ കാരണം കവി കാണാത്തതെന്തോ ആണെന്നേയുള്ളു.

പശ്ചാത്താപവിവശയായ മറിയം ശീമോൻെറ ഭവനത്തിലാഗതനായിരിക്കുന്ന ക്രിസ്തുവിൻെറ സന്നിധിയിലേക്കോടിയെത്തുന്നു. ഇവിടെ ദാമോദരൻെറ പ്രതിഭ വള്ളത്തോളിനെ കവച്ചുവയ്ക്കുന്നുവെന്നു സമ്മതിക്കണം. ക്രിസ്തുവിൻെറ സന്ദേശമാണു് അവളുടെ പശ്ചാത്താപത്തിനു കാരണമെങ്കിൽ, സ്വത്തു് എങ്ങനെ വിതരണം ചെയ്യണമെന്നു് ആലോചിച്ചുകൊണ്ടു ഭവനത്തിൽ തങ്ങുകയല്ലാ, എല്ലാം വിട്ടെറിഞ്ഞു ക്രിസ്തുവിൻെറ പാദാന്തികത്തിങ്കലേയ്ക്കു് ഓടുകയാണു ചെയ്യുക. അതുകൊണ്ടാണു മറിയം പശ്ചാത്തപിച്ച കാര്യം ശീമോൻ അറിയാതെപോയതും.

ദാമോദരൻെറ മറിയം ശീമോൻെറ പൂമേടയിൽ പ്രവേശിച്ച ക്ഷണം,

,....ക്രിസ്തുവിൻെറ സാന്നിദ്ധ്യത്തിൽ
വെട്ടിവീണതാമേരി തൃക്കാൽക്കൽ കിടക്കുന്നു!
ഇടനെഞ്ഞെന്തോ വിങ്ങിഞെരുങ്ങി വിമ്മിവിമ്മി
ക്കരിനം വീർപ്പിട്ടവളന്ധമായ് മുറയിട്ടാൾ
കെട്ടിനിന്നവയെല്ലാമൊഴുകി, പശ്ചാത്താപ—
സ്വച്ഛരമാമവളുടെ കണ്ണീരിലൂടെത്തന്നെ.
പോളകൾ വീങ്ങിവീർത്തു, കലങ്ങി മിഴിരണ്ടും
ദേവേശപാദങ്ങളിൽ പിന്നെയും വീണു കണ്ണീർ...

മറിയത്തെ കാണുന്നവർക്കു് ഒററനോട്ടത്തിൽ അവളുടെ പശ്ചാത്താപം മനസ്സിലാകും. അവൾ പശ്ചാത്തപിച്ചു എന്നൊരു അടിക്കുറിപ്പാവശ്യമില്ലെന്നർത്ഥം.

അവളുടെ കണ്ണുനീരും ചുംബനവും തൈലാഭിഷേകവുമെല്ലാം കണ്ടപ്പോൾ അവളെ നല്ലവണ്ണമറിയാവുന്ന പരീശന്മാർ മററെന്തോ ആണു ധരിച്ചതു്. അതേത്തുടർന്നു ക്രിസ്തു ഉത്തമർണ്ണനെപ്പററി ശീമോനോടു ചോദിക്കുകയും, അയാളെക്കൊണ്ടുതന്നെ, കൂടുതൽ ഇളച്ചുകിട്ടിയവൻ കൂടുതൽ സ്നേഹിക്കുമെന്നു പറയിക്കുകയും ചെയ്യുന്നു. എന്നിട്ടാണു മറിയത്തോടു പറയുന്നതു്,

,,പാപിനിയല്ല മേലിൽ ഭഗിനി, പശ്ചാത്താപം
പ്രായശ്ചിത്തമാകട്ടെ, കണ്ണീരിൽക്കുളിച്ചല്ലോ...

ക്രിസ്തുവിൻെറ സന്നിധിയിൽ ഏതാനും ഗദ്ഗദങ്ങളല്ലാതെ മറിയത്തിനു് ഒന്നും പറയുവാനില്ല. പറച്ചിൽ എല്ലാം അവളുടെ ഹൃദയമാണു നിർവഹിക്കുന്നതു്.

4

ചങ്ങമ്പുഴയുടെ ,,മഗ്ദലമോഹിനി,, ഒരപൂർണ്ണകൃതിയാണെന്നു പറഞ്ഞുവല്ലോ. 303 ഈരടികളായിട്ടും മറിയം,

,,പോരപോരെനിക്കീ മദോൽസവ
ധാരയിൽ മുങ്ങി നീന്തണം
മേരിതൻ നാമം ഭൗതികോൽസവ—
സാര പര്യായമാവണം,,,

എന്ന നിലയിൽ എത്തിയിട്ടേയുള്ളു. പക്ഷേ ഒന്നുണ്ടു് അവളുടെ കാമുകനായ ശീമോൻ ക്രിസ്തുവിനെക്കുറിച്ചു് അവളോടു പറഞ്ഞിരിക്കുന്നു.

,,ആ മുഖം പരിവേഷരഞ്ജിത
ശ്രീമയോജ്ജ്വലമാണുപോൽ!
അബ്ധിയെപ്പോലഗാധമാണുപോ—
ലപ്പവിത്രാർദ്രമാനസം!
അദ്രിയെപ്പോലചഞ്ചലൻപോലും
ഭദ്രഗംഭീരനപ്പുമാൻ!
അൽഭുതകർമ്മകാരനാണുപോ—
ലപ്രതിമനുമാണുപോൽ!
യേശുവെന്നാണു പേരു പോൽ, ജഗ—
ദീശ നന്ദനനാണുപോൽ!
മോഹദൂരിതനാണു പോൽ, ശുദ്ധ—
സ്നേഹവിഗ്രഹനാണുപോൽ!
ലോകപാപമകററിടും ദിവ്യ—
ത്യാഗചൈതന്യമാണുപോൽ.,, (തുടരും)

---

(continued page from 12)

Church must so love the world that she must give all she has for the salvation of the world. Mission is the expression of the love of God hidden in the Church and the Holy Spirit is the power of God enabling the mission to conquer the whole world. The Church does not exist for herself, but for the world. "For no one of us lives, and equally no one of us dies, for himself alone. If we live for the Lord, and if we die, we die for the Lord" (Rom. 14: 7f).

The responsibility of the parishes outside Kerala, cannot be over-estimated. If they are to have the fullness of Christian life they must all become channels of the love of Christ to the non-Malayalees in their areas, and even far away from them. Our target is not just the neighbourhood, but the whole world because we cannot have any target except that laid by Christ. It is the duty of each local committee to ask the following questions to themselves:

1. Does our parish exist for itself or for the world?
2. What are the projects we have started for those outside?
3. Have we by word or deed or literature informed the non-Malayalees that Jesus Christ is their Saviour too?
4. Should we wait till we are perfectly settled and fulfilled all our needs before we start our Mission or is there something we can do even now; if so what?
5. Can each parish have pledges from the members ear-marked for (a) upkeep (b) out-reach and (c) capital expenses?
6. Should we always wait for personnel to come from the centre or do we have able and consecrated children or young people or retired hands among ourselves who can be trained and used for the mission of the church here?
7. Shall we budget an amount this year itself for reaching the unreached, whether Malayalees or non-Malayalees?

May I add in this connection that the Diocesan Bishop will forward to Mr. & Mrs. P. T. Cherian, Shanthi Bhavan,, Tharali P. O., Chamoli Dist., U. P. any amount sent for their mission work among the Hindi speaking Hindus of that area in the Tibetan border. They are members of our Church who have gone with the love of Christ to the virgin field of Uthara Predesh and are trusting in God for their daily support and future progress.

Reg. No. K 289 Licence No. 498

ചർച്ച് വീക്കിലി

# LOVE THE FULLNESS OF LIFE

Fr. M. V. George, M. A., B. D., S. T. M.

Pandit Motilal Nehru and Swaruprani, the parents of Pandit Jawaharlal Nehru, took their only son to England when the boy was just seventeen years of age, in 1905 and while returning to India wrote a letter to the son from Marsailles telling him how much they miss him and how he should build up a castle reaching up to the sky, in the foundation already laid by the father in Allahabad When Jawaharlal Nehru returned to Allahabad and started Law practice, the first fee he got was Rs 500.00, a huge sum for a young Lawyer in those days. If Jawaharlal Nehru had remained in Allahabad, he would have become a greater Lawyer than his father and possibly amassed more money than his famous father, the most successful Lawyer of his day in North India. But, he loved India so much that he preferred imprisonment for the freedom of India, to a lucrative Law practice. His years of prison life increased his love of India that he became automatically the first Prime Minister of India and remained so for seventeen years, till he breathed his last, writing a will that his ashes should be scattered in the fields of India as manure for his beloved India. If Nehru had been an Advocate in Allahabad, he would not have built the sky-scraper for the Nehru family that his father wanted him to build. Nehru made a name by forsaking his own income and prestige and giving everything he had, including the palatial Anand Bhavan, his own home to the Congress. He loved India so much that he gave up everything for India and thereby enjoyed the fullness of life and grew to full stature, of course with the foibles natural to human nature.

St. Francis of Assissi (1182-1226 A. D), the son of a millionnaire in central Italy, forsook not only his father's wealth, but even the ordinary necessitites of life due to his overpowering love of Christ and thereby enjoyed the thrill and fullness of a sacrificial life and founded the world famous Franciscan Order and has inspired millions down the centuries.

Dr. Ida Scudder, the founder of the Christian Medical College and Hospital at Vellore, who in her yonthful day desired to marry a millionnaire, remained a spinster for more than ninety years of her full life, being filled with the compassion of Christ towards the sick and the suffering people of India. The whole world now knows Dr. Ida Scudder, because she loved a cause more than her own future security and invested every moment and all the resources of her life for that cause.

Our Lord said, ,No one can serve two masters'. Undivided loyalty is the secret of success. A successfull businessman or executive will have only one object of concern. All the people who have ever made an impact in history, have loved something more than anything else. Hence the question of the risen Lord to St. Peter, "Lovest thou me more than these," before the commission, "Feed my sheep". Christian discipleship involves forsaking of even the filial relations for the heavenly love expressed by Christ on the Cross of Calvary. The sons of Zebedee had to leave the father also along the boat and the fishing net before following Christ., "The love of Christ constraineth me", said St. Paul. A true Christian who has seen the inexpressible love of Christ would sing spontaneously, "Love so amazing so divine, demands my soul, my life, my all"

The twin commandments. 'Love God perfectly' and 'love your neighbour as you love yourself' are inseparably related, as worship and witness are like two pages of one sheet of paper. Meaningful worship and courageous witness are expressions of vertical and horizontal love that a true Christian will have. As St. Augustine says in *The City of God'*, the contemplative-active type is better than just the contemplative alone or the active alone. Unfortunately, modern Christians tend to be active-contemplative instead of being contemplative-active, giving primacy to work and a secondary place to worship. If one wants to enjoy the fullness of life, one must love God in Christ and bring the world in Christ, the former through a life of prayer and worship and the latter through witness.

An introverted person is an unhappy person Even animals love their own kinds and remain animals and a man who has no love outside his family circle is remaining in the animal plane A man-like ape has no home-sickness for God or enemies, but a man has an unconscious or conscious homesickness for God and even his own enemies, because he cannot be happy without loving God and all fellowmen. Sacrificial giving is the clue to perfect happiness and full enjoyment of life. The parents who sacrifice for their own children have an animal joy, but no divine joy that humans are destined to enjoy. True religion must help a man to enjoy the fulness of human existence by guiding him to be upward-looking and outward locking instead of being animals who are inward-looking.

The greatest insight into the mystery of Trinity is found in the moving and circling aspect of divine love. It is impossible for God to be eternal love unless He is Triune. Trinity is the fullness of Godhead Love given, Love accepted, and Love shared. Love does not have perfection unless it is shared and so God cannot be a Duity and Love shared in Trinity does not have anything to add by being a quadranity.

The Incarnation was the overflow of the fullness of the love of God The Church is the extension of the incarnation and of the love of God. A Church that does not express the self-emptying and self-giving love of Christ has something wrong with it. "God so loved the world that He gave His only begotten Son." The

(Continued page on 11)

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam